# മലങ്കരസഭ

THE MALANKARA SABHA JUNE 2022
MALAYALAM MONTHLY, Vol-66, Issue-06_₹20

നിന്നിൽ കുരുക്കുന്ന
കറുകയുടെ നിറുകയിലെ
മഞ്ഞുനീർ തുള്ളിയിൽപ്പോലും
ഒരു കുഞ്ഞു സൂര്യനുണ്ടതു കണ്ടുദിച്ചിതെൻ
കരളിലൊരു വിസ്മയവിഭാതം!
– ഒ.എൻ.വി.



# 33–ാം ചരമ വാർഷികം



## DR. GEORGE KURIEN MUTHOOT

MBBS, MRCP (LONDON)

MUTHOOT - KOZHENCHERRY

(2-12-1941 1-6-1989)

"കരുണ നിറഞ്ഞവനെ പുനരുത്ഥാനത്തിൽ
നിന്നുടെ സൃഷ്ടിയെ നീ പുതുതാക്കീടണമേ"

Inserted by : **Muthoot Family**

The Muthoot Group




# ബത്തേരി ഭദ്രാസന സ്വീകരണം

മന്ത്രി വീണാ ജോർജ്ജ് ഉദ്ഘാടനം ചെയ്യുന്നു

സെന്റ് മേരീസ് കോളജ് : ഫാ. മത്തായി നൂറനാൽ മെമ്മോറിയൽ ജൂബിലി ബ്ലോക്ക് സമർപ്പണം

സെന്റ് മേരീസ് ഹയർ സെക്കണ്ടറി സ്കൂൾ മെയിൻ ബ്ലോക്ക് ഉദ്ഘാടനം

നിറഞ്ഞ സദസ്സ് – വേദിയിൽ ഭദ്രാസന മെത്രാപോലീത്താ എബ്രഹാം മാർ എപ്പിപ്പാനിയോസ്, ജോർജ്ജ് മത്തായി നൂറനാൽ (Secretary, College Governing Board), ഫാ. ടി.എം. കുര്യാക്കോസ് (Administrator, HSS), പ്രൊ. ജോൺ മത്തായി (Principal, St. Mary's College), സി.ഇ. ഫിലിപ്പ് (Principal, HSS)

# മഹാപുരോഹിത സന്ദേശം

നമ്മുടെ കർത്താവിന്റെ ശിഷ്യന്മാരുടെ മധ്യസ്ഥത തേടിയുള്ള ശ്ലീഹാ നോമ്പ് ജൂൺ മാസം 16 മുതൽ 29 വരെയുള്ള തീയതികളിൽ ആചരിക്കുകയാണ്. അപ്പോസ്തോലിക പാരമ്പര്യത്തിലും പിന്തുടർച്ചയിലും നിലനിന്നു വരുന്ന അതിപൗരാണികമായ മലങ്കര സഭയുടെ വിശ്വാസികൾ അതീവശ്രദ്ധയോടെ ആത്മീയജീവിതം അനുഷ്ഠിക്കേണ്ട ദിനങ്ങളാണിത്. ക്രിസ്തുവിനെ അനുയാത്ര ചെയ്ത് ഉപദേശങ്ങൾ സ്വീകരിച്ച് വിശുദ്ധിയിലേക്ക് പ്രവേശിക്കപ്പെട്ട ശ്ലീഹന്മാരുടെ ജീവിതം നമുക്ക് ഉദാത്തമായ മാതൃകയാണ് പകർന്നു തരുന്നത്. കർത്താവിനു വേണ്ടി കഷ്ടം സഹിക്കുവാൻ തയ്യാറായി എന്നതാണ് അവരുടെ ജീവിതത്തിന്റെ ശ്രേഷ്ഠത. ആധുനികജീവിതകാലം സുഖസൗകര്യങ്ങളുടേതാണെങ്കിലും കഷ്ടതയും രോഗവും മഹാവ്യാധികളും മനുഷ്യജീവിതത്തിന് വെല്ലുവിളി ഉയർത്തുന്നുണ്ട്. ഈ സന്ദർഭത്തിലാണ് ശ്ലീഹന്മാരുടെ ജീവിതം നമുക്ക് ധൈര്യവും പ്രത്യാശയും പകർന്നു നൽകുന്നത്. കർത്താവിനുവേണ്ടി ജീവിതം സമർപ്പിക്കുമ്പോൾ സ്വാർത്ഥതയും അഹന്തയും നിരാശയും നമ്മിൽ നിന്നും സ്വതവെ ഇല്ലാതെയാകും. നിസ്വാർത്ഥമായ സ്നേഹബന്ധത്തിൽ ആത്മീയജീവിതം അനുഷ്ഠിക്കുവാൻ ശ്ലീഹന്മാർ നമുക്ക് വഴികാട്ടും. ദൈവത്തോടുള്ള സ്നേഹബന്ധം കാത്തുസൂക്ഷിക്കുന്നവർക്ക് മനുഷ്യരെയും പ്രപഞ്ചത്തെയും അളവില്ലാതെ സ്നേഹിക്കുവാൻ സാധിക്കും. പരിശുദ്ധ സഭയെ സംബന്ധിച്ചിടത്തോളം കർതൃശിഷ്യന്മാരുടെ എഴുത്തുകളും പഠിപ്പിക്കലുകളും അതീവ പ്രാധാന്യമുള്ളവയാണ്. കർത്താവിനോടുകൂടെ യാത്ര ചെയ്ത ശ്ലീഹന്മാർ നേരിട്ട് കണ്ടതും കേട്ടതുമായ മഹാസംഭവങ്ങളാണ് സഭയുടെ വിശ്വാസത്തിന്റെ കാതൽ. ക്രിസ്തുവിൽ നിന്നും നേരിട്ട് പകർന്നു കിട്ടിയ സത്യങ്ങളിലാണ് പരിശുദ്ധ സഭയുടെ അടിസ്ഥാനമെന്നതാണ് അപ്പോസ്തോലിക സഭയുടെ പ്രാധാന്യവും മഹത്വവും വർദ്ധിപ്പിക്കുന്നത്. നോമ്പിന്റെ അകമ്പടിയോടെ ശ്ലീഹന്മാരുടെ മധ്യസ്ഥതയിൽ ദൈവസന്നിധിയിൽ നമുക്ക് ആരാധന അർപ്പിക്കാം.

ജൂൺ 5-ാം തീയതി ലോക പരിസ്ഥിതി ദിനമാണ്. പ്രപഞ്ചത്തിന്റെ സ്വഭാവികമായ താളം നിലനിർത്തുവാൻ നമുക്കേവർക്കും കടമയുണ്ട്. ലോകത്തിന്റെ സുസ്ഥിരമായ ഭാവി പരിസ്ഥിതിയെ സ്നേഹിക്കുകയും കരുതുകയും ചെയ്യുന്ന മാനവജാതിയിലാണ്. പ്രകൃതിയുടെ കാര്യവിചാരകരാണ് നാമോരോരുത്തരും. പെന്തിക്കോസ്തിപ്പെരുന്നാളും ലോക പരിസ്ഥിതി ദിനവും ഒരേ ദിവസം വന്നുചേരുന്നത് സാന്ദർഭികമാണെങ്കിലും, പരിശുദ്ധ സഭയ്ക്കും സഭാ മക്കൾക്കും ഇത് വലിയ ദൗത്യത്തിന്റെ ഓർമ്മപ്പെടുത്തലാണ്. പ്രപഞ്ചത്തെ ശുദ്ധീകരിക്കുന്ന പരിശുദ്ധറൂഹായുടെ ആവാസം സഭയിൽ കൂടിയാണ് ലഭിക്കേണ്ടത്. പ്രകൃതിയുടെ സംരക്ഷണത്തിനും ഉന്നമനത്തിനുമായി ഉണർന്ന് പ്രവർത്തിക്കുവാൻ നമുക്ക് ലഭിക്കുന്ന റൂഹായുടെ ശക്തി പ്രേരകമാകണം. ദൈവകൃപ നിങ്ങളേവരോടും കൂടെ സദാ വർദ്ധിച്ചിരിക്കുമാറാകട്ടെ!

**ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ**






# മലങ്കരസഭ

ESTD. 1946 മാസിക

മലങ്കര സഭയുടെ ഔദ്യോഗിക പ്രസിദ്ധീകരണം . 2022 ജൂൺ. ലക്കം 6. പുസ്തകം 66. വില ₹ 20


LETTER FROM THE EDITOR

"ജീവിതം നന്നാകാൻ
നാം ഒന്നും ചെയ്യുന്നില്ലെങ്കിൽ നീണാൾ നാം
ജീവിച്ചിരുന്നിട്ട് എന്തു പ്രയോജനം?
ദീർഘായുസ്സ് എല്ലായ്പ്പോഴും ജീവിതത്തെ നന്നാക്കുന്നില്ല.
ഒരു ദിവസമെങ്കിലും ഈ ലോകത്തിൽ നന്നായി ജീവിക്കാൻ
കഴിഞ്ഞെങ്കിൽ എത്ര നന്നായിരുന്നു."

*(തോമസ് അക്കെമ്പിസ്, ക്രിസ്താനുകരണം)*

ഗുണമേന്മയോടെ ജീവിതത്തെ പുതുക്കിപ്പണിയുന്നതാണ്
ആത്മീയ ജീവിതം.
"മനുഷ്യരെ പിടിക്കുക"യെന്നാൽ മനുഷ്യരെ
ആത്മബോധമുള്ളവരാക്കുക എന്നാണല്ലോ.
മനുഷ്യ നിർമ്മിതിയുടെ ഈ മഹാകർമ്മത്തിൽ
ഗുരുവിനൊപ്പം സ്നേഹിതരായി നിന്ന്
ഭൂമിയുടെ മുഖത്തെ പുതുക്കിയ
കർത്തൃശിഷ്യരുടെ ജീവിത സുഗന്ധത്തെയാണ്
ശ്ലീഹാ നോമ്പുകാലം നമ്മെ ഓർമ്മിപ്പിക്കുന്നത്.
അവർ സഭയുടെ പന്ത്രണ്ടു തൂണുകളും നീതി സൂര്യനായ
യേശുക്രിസ്തുവിന്റെ പന്ത്രണ്ടു കിരണങ്ങളുമാകുന്നു.

ശിഷ്യത്വത്തിന്റെ വിലയെന്താണ്?

ഭാരതസംസ്കൃതിയിൽ ആദ്യമായി ഗുരുകുലത്തിലെത്തുന്ന
ശിഷ്യൻ ഒരു കെട്ട് വിറക് കരുതും.
'സമിത്ത്' എന്നാണ് അതറിയപ്പെടുന്നത്.
ഗുരുവിന്റെ നിർദ്ദേശപ്രകാരം ആ വിറക്കെട്ട്
അഗ്നിയിലെരിച്ചാണ് ശിഷ്യൻ അധ്യയനം ആരംഭിക്കുന്നത്.
എരിയുന്നത് ശിഷ്യന്റെ കഴിഞ്ഞ കാല ജീവിതമാണ്.
മീൻ പിടിക്കാനല്ല മീൻ പിടിക്കുന്നവരെ പിടിക്കാനാണ്
നമ്മുടെ കർത്താവ് ഗലീലാകടൽപ്പുറത്ത് പോയത്.
മീൻ പിടിക്കുന്നവരെ അവിടുന്ന് വലയിലാക്കി.
എത്ര പെരുത്ത മീൻകൂട്ടം
കയറിയാലും പൊട്ടാത്ത കണ്ണികളാണ് അവിടുത്തെ വലയ്ക്ക്.

ക്രിസ്ത്യാനിയായിരിക്കുക എന്നത് കിരീടത്തിലെ പൊൻതൂവലും അംഗവസ്ത്രത്തിലെ തൊങ്ങലും എന്നതിനേക്കാൾ ആത്മ സമർപ്പണമാണെന്ന തീക്ഷ്ണമായ ഓർമ്മപ്പെടുത്തലാണ് പന്തിരുവരുടെ ജീവിതം. അവരുടെ ജീവിതമായിരുന്നു അവരുടെ ശിഷ്യത്വം. അവരുടെ ജീവിതത്തിൽ നിന്ന് ചീന്തിയെടുത്തതിനാൽ സുവിശേഷങ്ങളുടെയും ലേഖനങ്ങളുടെയും അപ്പോസ്തോലിക പ്രബോധനങ്ങളുടെയും അരികുകളിൽ ചോര പൊടിഞ്ഞിരിക്കുന്നതു കാണാം. കാണണം!

– ഫാ. സഖറിയാ തോമസ് പുതുപ്പള്ളി


**മലങ്കരസഭ മാസിക**
കാതോലിക്കേറ്റ് അരമന,
ദേവലോകം
കോട്ടയം-04
ഫോൺ: 0481-2573234

**പ്രസിഡന്റ്**
ഡോ. യൂഹാനോൻ മാർ
ദീയസ്കോറോസ്
മെത്രാപ്പോലീത്താ

**ചീഫ് എഡിറ്റർ**
ഫാ. സഖറിയാ തോമസ്

**മാനേജിംഗ് എഡിറ്റർ**
ഫാ. തോമസ് രാജു കരുവാറ്റ

**സബ് എഡിറ്റർ**
ഫാ. അലക്സ് തോമസ്
നാഴൂരിമറ്റത്തിൽ

**അംഗങ്ങൾ**
ഫാ.ഡോ. ബിജേഷ് ഫിലിപ്പ്
ഫാ. തോമസ് വർഗീസ് ചാവടിയിൽ
പ്രൊഫ. തോമസ് കുരുവിള
അലക്സിൻ ജോർജ് IPoS
മെർലിൻ റ്റി. ബിജു

ഇ.മെയിൽ:
malankarasabha1946@gmail.com,
sabhamasika@yahoo.com

Read online:
www.mosc.in
www.malankarasabhaonline.com

കല:
ജിന്റോ കുറിച്ചി
9947124980
അക്കൗണ്ടന്റ്:
ബിജു വർക്കി
9947804477




CONTENTS




**8** **ശ്ലീഹാ നോമ്പ്**
അഭി. ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ്

**10** **ഭാരതത്തെ ഭാസുരമാക്കിയ....**
- ഫാ. ജോബ് സാം മാത്യു

**17** **കുരിശിന്റെ രശ്മികൾ**
- ഫാ. ഡോ. കെ.എം. കോശി വൈദ്യൻ

**20** **കുറവായത് പൂരിപ്പിക്കാൻ**
- ഫാ. കെ.കെ. വർഗീസ്

**24** **കാവൽ**
- രോഹിണി വർഗീസ്

**26** **സോദരസംഘം വാർത്തകൾ**

**28** **കറുത്ത കുപ്പായം മുതൽ...**
- ഡോ. എം. കുര്യൻ തോമസ്

**36** **ആരാധനയും വിശ്വാസവും**
- ഫാ. ജോൺ ചാക്കോ

പംക്തികൾ

വേദധ്യാനം
പഴയനിയമ പഠനം
പുതിയ നിയമ പഠനം
ആരാധനാ പഠനം
മനഃപൂർവ്വം
കുടുംബവിശേഷം
പുസ്തകശാല






# ദർപ്പണം

**ഫാ. ഡോ. ജേക്കബ് കുര്യൻ**

## ഒരാളുടെ മതബോധത്തിന് മറ്റൊരാൾ വിലയിടാതിരിക്കട്ടെ

ക്രൈസ്തവ മിഷണറി വീരനായ പൗലൂസ് ശ്ലീഹാ സ്വയം ചോദിച്ചു: "പുറത്തുള്ളവരെ വിധിപ്പാൻ എനിക്ക് എന്ത് കാര്യം? (1 കൊരി. 5:12). വ്യത്യസ്ത മതാനുയായിയോട് മുഹമ്മദുനബി പറഞ്ഞു: "നിനക്കു നിന്റെ മതം; എനിക്കെന്റെ മതം" (ഖുറാൻ 109:6). പൗലൂസിനെ മനസ്സിലാക്കാത്ത മിഷണറിമാർ പിന്നീട് പറഞ്ഞു വച്ചു: "മതം മാറ്റിയാലേ മിഷണറി ആകൂ". മുഹമ്മദിനെ മനസ്സിലാക്കാത്ത ഉസ്താദുകൾ ഉദ്ഘോഷിച്ചു. "ജിഹാദുകൾ കൊണ്ടേ അല്ലാഹു തൃപ്തിപ്പെടൂ".

ഒരാളുടെ മതബോധത്തിന് വിലയിടാൻ മറ്റൊരാൾക്ക് എന്തവകാശം?. മഹാത്മാഗാന്ധിയുടെ മതബോധത്തിന് നാഥൂറാം ഗോഡ്സെ വിലയിട്ടപ്പോഴാണ് ഗാന്ധിജി വധിക്കപ്പെട്ടത്. മതബോധവും, രാജ്യസ്നേഹവും, സഭാസ്നേഹവും, നിക്ഷിപ്ത താല്പര്യത്തോടെ വിലയിരുത്തപ്പെടുന്നതാണ് നാം കണ്ടുകൊണ്ടിരിക്കുന്നത്. തത്ഫലമായി രണ്ടു കാര്യങ്ങളാണ് സംഭവിക്കുന്നത്. മതബോധത്തിനും രാജ്യസ്നേഹത്തിനും, സഭാ സ്നേഹത്തിനും വളരെ വികലമായ അളവുകോലുകൾ രൂപപ്പെടുകയും, ഭീകരവാദങ്ങൾക്ക് വിശുദ്ധ പരിവേഷം സിദ്ധിക്കുകയും ചെയ്യുന്നു. ഈ അവസ്ഥയുടെ ഗുണഭോക്താക്കൾ മിക്കപ്പോഴും മസിൽ ബലവും മൈക്ക് ബലവും ഉള്ള ഒരു ന്യൂനപക്ഷമാണെങ്കിലും, ഭൂരിപക്ഷം മൗനമായി കഴിയുന്നതിനാൽ അധികാരവും പണവും സ്ഥാനമാനങ്ങളും അവരുടെ വരുതിയിൽ ആകുന്നു. അവർ ചെയ്തു കൂട്ടുന്ന എല്ലാറ്റിനും മതസ്നേഹം, രാജ്യസ്നേഹം, സഭാ സ്നേഹം എന്നു പേരും കൊടുക്കുന്നു. പക്ഷെ അവരും അവരുടെ കാവലിൽ ആശ്വസിക്കുന്നവരും അറിയുന്നില്ല, നിൽക്കുന്നിടത്തെ മണ്ണ് ഊർന്നുപോകുന്ന കാര്യം.

ഇവിടെയാണ് വ്യത്യസ്തയുടെ സൗന്ദര്യത്തിന്റെ പ്രാധാന്യം വ്യക്തമാകുന്നത്. വിപരീതമല്ലാത്തതും, വിരുദ്ധതകൾ ആഗ്രഹിക്കാത്തതുമായ വ്യത്യസ്തതയ്ക്ക് എന്നും സ്ഥാനമുണ്ട്, സൗന്ദര്യമുണ്ട്. അതിനെ അടിച്ചമർത്തിക്കൊണ്ട്, "സ്വാതന്ത്ര്യ"ത്തെ പുകഴ്ത്തുന്നത് വെറും ഗീർവാണമാണ്. "സത്ത ഏകം, സാത്വികർ അതിനെ പലതായി പറയുന്നു" എന്ന് ഋഗ്വേദം ഓതിയപ്പോഴും (1:164:46), "നമുക്ക് പ്രതികൂലമല്ലാത്തവൻ നമുക്ക് അനുകൂലമല്ലോ" എന്ന് യേശു തമ്പുരാൻ പറഞ്ഞപ്പോഴും (മർക്കോസ് 9:40) വ്യത്യസ്തതയുടെ സൗന്ദര്യത്തെയാണ് സൂചിപ്പിക്കുന്നത്. ഈ വസ്തുതയുടെ മറ്റൊരു ആവിഷ്ക്കാരമാണ് അപ്പൊ.പ്ര. 10:34,35 വാക്യങ്ങളിൽ പത്രോസ് ശ്ലീഹാ തന്റെ കണ്ടെത്തൽ ആയി പ്രഖ്യാപിക്കുന്നത്:

"ദൈവത്തിനു മുഖപക്ഷമില്ല എന്നും എതു ജാതിയിലും അവനെ ഭയപ്പെട്ടു നീതി പ്രവർത്തിക്കുന്നവനെ അവൻ അംഗീകരിക്കുന്നു എന്നും ഞാൻ ഇപ്പോൾ യാഥാർത്ഥമായി ഗ്രഹിക്കുന്നു."

# ശ്ലീഹാ നോമ്പ്

ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ്

പ. സഭയിൽ ഒന്നാം നൂറ്റാണ്ടു മുതൽ ആചരിച്ചു വരുന്ന ഒരു നോമ്പാണ് ശ്ലീഹാ നോമ്പ് എന്നു വി. വലിയ മാർ അത്താനാസ്സിയോസ്, മിലാനിലെ വി. വലിയ മാർ അത്താനാസിയോസ്, മിലാനിലെ വി. അംബ്രോസ് (397) ലിയോ (461) തിയോഡോറ്റ് തുടങ്ങിയ പിതാക്കന്മാർ സാക്ഷിക്കുന്നു. ഇതിൽത്തന്നെ ഏറ്റവും പുരാതനമായതു വി. വലിയ മാർ അത്താനാസിയോസിന്റെ സാക്ഷ്യപ്പെടുത്തലാണ്. കോൺസ്റ്റാൻസ് ചക്രവർത്തിക്കു അദ്ദേഹം അയച്ച കത്തിൽ, പെന്തിക്കോസ്തിക്കു ശേഷമുള്ള ഒരാഴ്ചക്കാലം വിശ്വാസികൾ നോമ്പാചരിച്ചിരുന്നതായും രേഖപ്പെടുത്തിയിട്ടുണ്ട്. കർത്താവിന്റെ ഉയിർപ്പിനും സ്വർഗ്ഗാരോഹണത്തിനും ശേഷം അപ്പോസ്തോലന്മാർ തിരുവചന പ്രകാരം ഉപവാസം ആരംഭിച്ചു. ഉയിർപ്പിനുശേഷമുള്ള മൂന്നാം ഞായറാഴ്ചത്തെ വി. ഏവൻഗേലിയോൻ ഭാഗം ഇത് സൂചിപ്പിക്കുന്നു. (വി. മർക്കോസ് 2:18-22). യോഹന്നാന്റേയും പരീശന്മാരുടേയും, ശിഷ്യന്മാർ ഉപവസിക്കുന്നതായും എന്നാൽ തന്റെ ശിഷ്യന്മാർ എന്തുകൊണ്ട് ഉപവസിക്കുന്നില്ലാ എന്ന ചോദ്യത്തിന്നു യേശു നല്കിയ മറുപടി; "മണവാളൻ കൂടെ ഇരിക്കും കാലത്തോളം അവർക്കു ഉപവസിക്കുവാൻ കഴിയുകയില്ല." എന്നാൽ മണവാളൻ അവരെ വിട്ടുപിരിയേണ്ടുന്ന കാലം വരും, അന്ന്, ആ കാലത്തു അവർ ഉപവസിക്കും" (വാക്യങ്ങൾ 19:20) തന്നെയുമല്ല തന്റെ സ്വർഗ്ഗാരോഹണത്തിനു മുമ്പ് "യേറുശലേമിൽ നിന്നും വാങ്ങിപ്പോകാതെ എന്നോടു കേട്ട പിതാവിന്റെ വാഗ്ദത്തത്തിനായി കാത്തിരിക്കണം" എന്നും "പരിശുദ്ധാത്മാവു കൊണ്ട് സ്നാനം ലഭിക്കുമെന്നും കല്പിച്ചു". (അ.പ്ര. 1:4,5) വീണ്ടും പരിശുദ്ധാത്മ സ്നാനം ലഭിച്ചു കഴിഞ്ഞാൽ, "ഭൂമിയുടെ അറ്റത്തോളം എന്റെ സാക്ഷികളാകും" (വാക്യം: 8) എന്നും അറിയിച്ചു. അങ്ങനെ പെന്തിക്കോസ്തി പെരുന്നാളിനു ശേഷം യറുശലേം മുതൽ കർത്താവിന്റെ സാക്ഷികളാകുക എന്ന ദൗത്യ നിർവ്വഹണത്തിനായിട്ടുള്ള ഒരുക്കം അപ്പോസ്തോലന്മാർ ആരംഭിച്ചു. ആ ഒരുക്കം ഉപവാസത്തിന്റേയും പ്രാർത്ഥനയുടേതുമായിരുന്നു. ദൈവീക ശക്തീകരണത്തിനും നിരന്തര ദൈവസാന്നിദ്ധ്യത്തിനുമുള്ള ഒരവസരമാണ് നോമ്പ് എന്നു വിശുദ്ധ പാരമ്പര്യം വെളിപ്പെടുത്തുന്നു.

ഉപവാസത്തിന്റേയും പ്രാർത്ഥനയുടേയും ബലത്തിലും നടത്തിപ്പിലുമായിരുന്നു അപ്പോസ്തോലന്മാർ തങ്ങളുടെ അനുഗ്രഹീത ശുശ്രൂഷ ആരംഭിച്ചതും മുടക്കം കൂടാതെ മുന്നോട്ടു കൊണ്ടുപോയതും. എന്നു മാത്രമല്ല പ്രധാന സന്ദർഭങ്ങളിലെല്ലാം അവ ആവർത്തിക്കുകയും ചെയ്തിരുന്നു. ഉദാഹരണമായി 1. പരിശുദ്ധാത്മ നിയോഗ പ്രകാരം ബർന്നബാസിനേയും ശൗലിനെയും ദൈവീക ശുശ്രൂഷക്കായി "വേർതിരിക്കുന്നത്", "ഉപവസിച്ച്, പ്രാർത്ഥിച്ച്, അവരുടെമേൽ കൈവച്ച് ആയിരുന്നു. (അ.പ്ര. 13:1-3). 2. സ്ഥാപിതമായ സഭകളിൽ "മൂപ്പന്മാരെ" നിയോഗിച്ചതും ഉപവസിച്ചും പ്രാർത്ഥിച്ചും കൊണ്ടായിരുന്നു (അ.പ്ര. 14:23) "അപ്പോസ്തോലന്മാർ മിക്കവാറും എല്ലായ്പ്പോഴും ഉപവസിച്ചിരുന്നു" എന്ന് വി. ക്രിസോസ്റ്റം രേഖപ്പെടുത്തിയിട്ടുണ്ട്. പ്രാർത്ഥനയുടേയും ഉപവാസത്തിന്റെയും മഹത്വം അനുഭവിച്ച അപ്പോസ്തലന്മാർ അതു തുടരുകയും പിൻതുടർച്ചക്കാരയവർക്ക് കൈമാറിക്കൊടുക്കുകയും ചെയ്തിരുന്നു.

പൗരസ്ത്യ ആദ്ധ്യാത്മികതയിൽ നോമ്പിനും ഉപവാസത്തിനും വളരെ പ്രാധാന്യമുണ്ട്. ഉപവാസത്തെ ആത്മാവിന്റെ സൽക്കാരം എന്നാണ് പിതാക്കന്മാർ വിശേഷിപ്പിക്കുന്നത്. (Fasting is the feast of the Soul). നല്ല ഉപവാസം ആത്മാവിനും മനസ്സിനുമുള്ള മരുന്നാണ് (medicine for soul and mind), ആത്മീക ആന്തരീക പോരാട്ടത്തിന്റെ ആയുധമാണ് (weapon for spiritual battle), തിന്മകളിൽ നിന്നുള്ള സംരക്ഷണമാണ്. "തിന്മകൾക്കെതിരായ ശക്തിയായ ആയുധം" എന്നാണ് വി. അപ്രേം (4th c) പ്രബോധിപ്പിക്കുന്നത്. മാബൂഗിലെ വി. ഫീലക്സീനോസിന്റെ (6th c) അനുഭവത്തിൽ: "ഉപവാസവും വർജ്ജനവും ക്രിസ്തീയ ജീവിതമാകുന്ന വയലിൽ കൃഷി ചെയ്യുന്നതിനുള്ള രണ്ടു സദ്ഗുണ ആയുധങ്ങളാണ്." ഉപവസിക്കുകയും പ്രാർത്ഥിക്കുകയും ചെയ്യുന്നവന്, "കാറ്റിനേ



ക്കാൾ ഘനം കുറഞ്ഞ രണ്ടു ചിറകുകൾ ഉണ്ടെന്നു "സ്വർണ്ണനാവുകാരനായ മാർ ഈവാനിയോസ് (St. John Chrysostom) സാക്ഷിക്കുന്നു (Who ever prays and fasts has two wings lighter than the wind itself). നോമ്പ് നമ്മെ ആത്മശിക്ഷണമുള്ളവരാകുന്നു. ഇതിനെക്കുറിച്ചാണല്ലോ പ. പൗലോസ് പറയുന്നത്; "മറ്റുള്ളവരോടു പ്രസംഗിച്ചശേഷം ഞാൻ തന്നെ കൊള്ളരുതാത്തവനായി പോകാതിരിക്കേണ്ടതിനു എന്റെ ശരീരത്തെ ദണ്ഡിപ്പിച്ച് അടിമയാക്കുകയത്രേ ചെയ്യുന്നത്" (1 കൊരി. 9:27). നോമ്പ് നമ്മെ ശുദ്ധീകരിക്കുന്നു, ദൈവത്തോടു കൂടുതൽ അടുക്കുന്നതിനു സഹായിക്കുന്നു.

വി. ശ്ലീഹന്മാരെക്കുറിച്ച് ഏറ്റവുമധികം പ്രസംഗം നടത്തിയ പിതാവാണ് വി. ജോൺ ക്രിസോസ്റ്റം. അദ്ദേഹത്തിന്റെ വാക്കുകളിൽ; "ശ്ലീഹന്മാർ സത്യവിശ്വാസത്തിന്റെ അചഞ്ചലമായ തൂണുകളാണ്. സഭയുടെ മഹത്വമാണ്. ദൈവരാജ്യത്തിന്റെ ചെങ്കോലാണ്. എല്ലായിടത്തും എല്ലാവർക്കും നിലക്കാത്ത നന്മകൾ വെളിപ്പെടുത്തിയവരാണ്..." മറ്റൊരു സന്ദർഭത്തിൽ അദ്ദേഹം പറഞ്ഞു; "റോമിനു രണ്ടു പ്രശോഭിത നയനങ്ങൾ ഉണ്ട്. അതു പത്രോസ് പൗലോസ് ശ്ലീഹന്മാരുടെ ശരീരങ്ങളാണ്." അവർ സഭയുടെ വെളിച്ചങ്ങളാണ്. അനുദിനം വിശ്വാസികളെ പ്രകാശിപ്പിക്കുന്നവരാണ്, പരിശുദ്ധാത്മാവിന്റെ ഭണ്ഡാഗാരമാണ്. ഭൂലോകത്തിന്റെ ബോധദീപ്തകരാണ്, കൃപയുടെ പാത്രങ്ങളാണ്, വി. ത്രിത്വത്തിന്റെ വ്യാഖ്യാതാക്കളാണ് ദിവ്യ വചനത്തിന്റെ പൊരുൾ തെളിയിച്ചവരാണ്. സഭയുടെ തൂണുകളാണ്, പ്രപഞ്ചത്തിന്റെ വലിയ വിളക്കുകളാണ്. ഇങ്ങനെ വർണ്ണനകൾ നിരവധിയാണ്.

> **"ശ്ലീഹന്മാർ സത്യവിശ്വാസത്തിന്റെ അചഞ്ചലമായ തൂണുകളാണ്. സഭയുടെ മഹത്വമാണ്. ദൈവരാജ്യത്തിന്റെ ചെങ്കോലാണ്. എല്ലായിടത്തും എല്ലാവർക്കും നിലയ്ക്കാത്ത നന്മകൾ വെളിപ്പെടുത്തിയവരാണ്..."**
>
> **– വി. ജോൺ ക്രിസോസ്റ്റം**

അപ്പോസ്തോലന്മാർ വിശുദ്ധ വിശ്വാസത്തിൽ നമ്മുടെ രക്ഷകർത്താക്കളാണെന്നും അവരുടെ കരങ്ങളിലൂടെയാണ് ദൈവം മനുഷ്യവർഗ്ഗത്തിനു ദൈവീകമായ അപ്പസ്തോലിക പാരമ്പര്യം പകർന്നു തന്നതെന്നും അവരുടെ അക്ഷീണ അദ്ധ്വാനത്തിലൂടെയും പ്രാർത്ഥനയിലൂടെയും നമുക്കു ലഭിച്ചിട്ടുള്ള എല്ലാറ്റിനും നാം അവരോടുകടപ്പെട്ടിരിക്കുന്നു എന്നുമുള്ളത് മറ്റൊരു പിതാവിന്റെ ഉദ്ബോധനമാണ്. എന്തിനു വി. ശ്ലീഹന്മാരെ ഓർക്കുന്നു എന്നതിനുള്ള പ്രബോധനങ്ങളാണിവ.

ആദ്യ നൂറ്റാണ്ടു മുതൽക്കേ പത്രോസ് പൗലോസ് ശ്ലീഹന്മാരുടെ ഓർമ്മ കൊണ്ടാടിയിരുന്നെങ്കിലും വിവിധ പാരമ്പര്യങ്ങളിൽ വ്യത്യസ്തമായ ദിനങ്ങളിലാണ് അവ ആചരിച്ചിരുന്നത്. നാലാം നൂറ്റാണ്ടിന്റെ പകുതി മുതൽ ഫ്യൂരിയസ് ഫിലോക്കാലസ് കലണ്ടർ പ്രകാരം ജൂൺ 29 നു പത്രോസ് പൗലോസ് ശ്ലീഹന്മാരുടെ ഓർമ്മ നടത്തിയിരുന്നു. 411 ലെ സുറിയാനി കലണ്ടർ പ്രകാരം ഡിസംബർ 28 നായിരുന്നു ഓർമ്മപ്പെരുന്നാൾ. പോളിമസ് സിൽവിയസ് (+455) കലണ്ടർ പ്രകാരം ഫെബ്രുവരി 22 നായിരുന്നു. അന്ത്യോക്യൻ പഞ്ചാംഗ പ്രകാരം (4thc) ജൂൺ 28-നു പ. പത്രോസ് ശ്ലീഹായുടെ ഓർമ്മയും 29 നു പ. പൗലോസ് ശ്ലീഹായുടെ ഓർമ്മയും നടത്തിയിരുന്നു.

എന്നാൽ ചില രേഖകളിൽ (4-ാം നൂറ്റാണ്ട്) അലക്സാന്ത്രിയ, യേറുശലേം, അന്ത്യോക്യ എന്നിവിടങ്ങളിൽ ശ്ലീഹന്മാരുടെ പേരിലുള്ള നോമ്പ് പെന്തിക്കോസ്തിക്കു ഒരാഴ്ചയ്ക്കു ശേഷം ഒരാഴ്ച നോമ്പ് ആചരിക്കുന്നതായും കാണുന്നു. നാലാം നൂറ്റാണ്ടിനു മുമ്പുള്ള 'The Apostolic Constitution' എന്ന കൃതിയിലും ഇപ്രകാരമുള്ള നോമ്പാചരണത്തെപ്പറ്റിയാണു പറയുന്നത്.

ശ്ലീഹാ നോമ്പ് പ്രാബല്യത്തിൽ വന്നത് നിയമങ്ങളേക്കാൾ ചില പാരമ്പര്യങ്ങളുടെ പിൻബലത്തിലാണ് (custom). അതുകൊണ്ടു തന്നെ അവ അതിന്റെ ആചരണത്തിലും കാലാവധിയിലും ഒരു ഏകീകൃത രൂപമില്ലായിരുന്നു. നാലുദിവസം മുതൽ 40 ദിവസം വരെ നോമ്പാചരിക്കുന്ന രീതികൾ പലയിടങ്ങളിലായി നിലനിന്നിരുന്നു. എ.ഡി. 325 ൽ നിഖ്യായിൽ കൂടിയ സുന്നഹദോസ് നിശ്ചയപ്രകാരം, പെന്തിക്കോസ്തി പെരുന്നാളിനു ശേഷമുള്ള രണ്ടാമത്തെ തിങ്കളാഴ്ച മുതൽ പത്രോസ് പൗലോസ് ശ്ലീഹന്മാരുടെ ഓർമ്മവരെ നോമ്പ് ആചരിക്കണം എന്നായിരുന്നു. ഈ രണ്ടു ശ്ലീഹന്മാരുടെ ഓർമ്മപ്പെരുന്നാൾ ദിനം സ്ഥിരമായിരിക്കുകയും, ഓരോ വർഷവും പെന്തിക്കോസ്തി പെരുന്നാൾ തീയതി ഈസ്റ്ററിന്റെ അടിസ്ഥാനത്തിൽ മാറി വരുകയും ചെയ്യുന്നതിനാൽ ശ്ലീഹാനോമ്പാചരണങ്ങളിലും (കാലാവധി) വ്യത്യാസം വന്നു. കാലക്രമത്തിൽ 12 അപ്പസ്തോലന്മാരുടേയും അവർക്കു സമനായി സമർപ്പിത ജീവിതത്തോടെ സുവിശേഷത്തിനു വേണ്ടി രക്ത സാക്ഷിയായിത്തീരുകയും ചെയ്ത പ. പൗലോസിന്റെയും സ്മരണ ഉൾപ്പെടുത്തി ജൂൺ 29 നു തീരത്തക്കവണ്ണം ശ്ലീഹാനോമ്പ് 13 ദിവസമായി നിജപ്പെടുത്തി ജൂൺ 16 മുതൽ ആചരിച്ചു വരുന്നു.

എബ്രായ ലേഖന കർത്താവ് ഓർമ്മിപ്പിക്കുന്നതുപോലെ; "നിങ്ങളോടു ദൈവ വചനം പ്രസംഗിച്ച് നിങ്ങളെ നടത്തിയവരെ ഓർത്തുകൊൾവീൻ. അവരുടെ ജീവാവസാനം ഓർത്തു അവരുടെ വിശ്വാസം അനുകരിപ്പീൻ " (13:7) ഈ നോമ്പാചരണത്തിന്റെ മുഖ്യ ഉദ്ദേശം ഇതു തന്നെ. ഈ നോമ്പു കാലത്തു സഭ പ്രത്യേകമായി നടത്തുന്ന പ്രാർത്ഥനകളുടേയും അപേക്ഷകളുടെയും രത്ന ചുരുക്കം ഇപ്രകാരമാണ്.

1. നോമ്പാലും പ്രാർത്ഥനകളാലും സൽപ്രവർത്തികളാലും കർത്താവിനോടു ചേർന്നു അവിടത്തേക്കു ഇഷ്ടമുള്ളവരായിരിപ്പാനും തിരുവിഷ്ടം ചെയ്തു ജീവിപ്പാനുമുള്ള കൃപ ലഭിക്കണം. 2. കർത്താവിനോടുള്ള സ്നേഹത്തെ പ്രതി എല്ലാം സഹിപ്പാനും യാതൊന്നും നമ്മെ ക്രിസ്തുവിൽ നിന്നും വേർപെടുത്താതിരിപ്പാനുമുള്ള കൃപ ലഭിക്കണം. 3. അവരുടെ പ്രാർത്ഥനയാൽ ശത്രുക്കളിൽ നിന്നും രക്ഷ ലഭിക്കണം. 4. അവരെപ്പോലെ ലോകത്തേയും ലോകമോദങ്ങളേയും ത്യജിച്ച് നിത്യജീവനെ ആഗ്രഹിപ്പാനും അവകാശിപ്പാനും യത്നിക്കുന്നവരാകണം. 5. ക്രിസ്ത്യാനികൾക്കു ചിതമായി ജീവിപ്പാനുള്ള കൃപ ലഭിക്കണം. (അവരെപ്പോലെ ജീവിപ്പാൻ). നാമമാത്ര ക്രിസ്ത്യാനികളായിട്ടല്ല സത്യ ക്രിസ്ത്യാനികളായി ജീവിച്ച് സത്പ്രവൃത്തികളിൽ മാതൃകയുള്ളവരാകുവാനും കൃപ ലഭിക്കണം.(പാമ്പാക്കുട നമസ്ക്കാരം) 6. നമുക്കു പാപമോചനവും ആത്മരക്ഷയും ലഭിക്കണം, സഭയിൽ യഥാർത്ഥ സമാധാനമുണ്ടാകണം. 7. "അവരുടെ കാൽച്ചുവടുകളിൽ സഭയുടെ വികസനത്തിനായി സുവിശേഷ വേല ചെയ്യുവാൻ" നമ്മെ ശക്തരാക്കണം.

(പത്രോസ് പൗലോസ് ശ്ലീഹന്മാരുടെ ഓർമ്മ-സെദറാ, സന്ധ്യ)

യഥാർത്ഥമായ നോമ്പനുഷ്ഠാനങ്ങളിലൂടെ ക്രിസ്താനുഭവം ആഴമുള്ളതാകുവാനും സുവിശേഷ വെളിച്ചമുള്ളവരായിത്തീരുവാനും നമ്മുടെ നിയോഗം യഥായോഗ്യം നിറവേറ്റുവാനും പരിശുദ്ധാത്മ കൃപ സമുദായികമായി ലഭിക്കട്ടെ. പ. പത്രോസ് ശ്ലീഹായുടെ വാക്കുകളിൽ പറഞ്ഞാൽ; "നിങ്ങളുടെ വിളിയും തെരഞ്ഞെടുപ്പും ഉറപ്പാക്കുവാൻ അധികം ശ്രമിപ്പീൻ" (2 പത്രോസ്. 1:10)

# ഭാരതത്തെ ഭാസുരമാക്കിയ പ്രേഷിതൻ

ഫാ. ജോബ് സാം മാത്യു, കൊടുമൺ

ഭാരതത്തിന്റെ അപ്പോസ്തലനും നമ്മുടെ പിതാവുമായ മാർത്തോമ്മാ ശ്ലീഹായെ നിത്യം സ്മരിക്കുന്നതും ആ പുണ്യ പിതാവിന്റെ മധ്യസ്ഥതയിൽ അഭയപ്പെടുന്നതും അനുഗ്രഹപ്രദമാണ്. സുവിശേഷങ്ങളിലും ആദിമസഭാ രേഖകളിലും ശ്ലീഹായുടെ ജീവിതത്തെ ധന്യമായി രേഖപ്പെടുത്തിയിട്ടുണ്ട്. രണ്ടാം നൂറ്റാണ്ടു മുതൽ വിവിധ ഗ്രന്ഥങ്ങളിൽ ശ്ലീഹായെക്കുറിച്ച് പരാമർശിച്ചിട്ടുണ്ട്. Gospel of Thomas, Book of Thomas, Acts of Thomas, Infancy Gospel of Thomas എന്നിവ അവയിൽ പ്രമുഖമാണ്. ആദിമ സഭാ പിതാക്കന്മാരുടെ രചനകളിൽ മാർത്തോമ്മാശ്ലീഹായെയും അദ്ദേഹത്തിന്റെ അപ്പോസ്തോലിക ദൗത്യത്തെയും കുറിച്ച് പരാമർശങ്ങളുണ്ട്.

മാർത്തോമ്മാ ശ്ലീഹായെ കുറിച്ച് പൗരസ്ത്യ ദേശത്ത് സുദീപ്തമായ പാരമ്പര്യമുണ്ട്. Didascalia Apostolorum (മൂന്നാം നൂറ്റാണ്ട്), Doctrine of Addai (അഞ്ചാം നൂറ്റാണ്ട്) എന്നീ കൃതികളിൽ ഈ പാരമ്പര്യങ്ങളെ  സംബന്ധിച്ച് പരാമർശമുണ്ട്. റമ്പാൻ പാട്ട്, മാർഗ്ഗംകളി പാട്ട്, വീരടിയാൻ പാട്ട് മുതലായവയിൽ ഇത് പരാമർശിക്കുന്നു. ഇപ്രകാരം എ.ഡി. രണ്ടാം നൂറ്റാണ്ട് മുതൽ പാശ്ചാത്യ-പൗരസ്ത്യ സഭകളിൽ മാർത്തോമ്മാ ശ്ലീഹായുടെ മിഷണറി പ്രവർത്തനങ്ങൾ, രക്തസാക്ഷിത്വം എന്നിവയെ കുറിച്ച് സജീവമായ വാമൊഴി-വരമൊഴി പാരമ്പര്യങ്ങൾ നിലനിന്നിരുന്നു.

ശ്ലീഹായെ കുറിച്ച് സമവീക്ഷണ സുവിശേഷങ്ങളിലുള്ള പരാമർശം അപ്പോസ്തലന്മാരുടെ പട്ടികയിൽ ഒതുങ്ങുന്നു (മത്താ. 10:2-4; മർക്കോ. 3:16-19, ലൂക്കോ. 6:13-16). എന്നാൽ വി. യോഹന്നാന്റെ സുവിശേഷത്തിൽ, ശ്ലീഹാ സജീവമായ പങ്കു വഹിക്കുന്ന നാലു സന്ദർഭങ്ങൾ രേഖപ്പെടുത്തിയിട്ടുണ്ട്. (യോഹ. 11:16, 14:5-6, 20:24-29, 21:12). "എന്റെ കർത്താവും എന്റെ ദൈവവുമായുള്ളോവേ" എന്ന തോമാശ്ലീഹായുടെ സമ്പൂർണ്ണതയുള്ള വിശ്വാസ പ്രഖ്യാപനം രേഖപ്പെടുത്തിയത് യോഹന്നാൻ ശ്ലീഹായാണ്. സ്വർഗ്ഗാരോഹണത്തിനു ശേഷം പതിനൊന്നു പേരുടെ കൂട്ടത്തിൽ തോമാശ്ലീഹായും ഉണ്ടായിരുന്നു (അപ്പോ. 1:13).

തന്റെ ഗുരുവും നാഥനുമായ യേശുക്രിസ്തുവിനോട് സവിശേഷമായ ബന്ധം തോമാശ്ലീഹായ്ക്കുണ്ടായിരുന്നു. യേശുവിനോടു കൂടെ "മരിക്കേണ്ടതിനു നാമും പോക (യോഹ. 11:16)" എന്ന് ശ്ലീഹാ സഹശിഷ്യരോട് ആഹ്വാനം ചെയ്തത് ഇതിന് തെളിവാണ്. ധീരനായ ശ്ലീഹാ യേശുവിന്റെ "നാം വീണ്ടും യഹൂദ്യയിലേക്കു പോക"  എന്ന നിർദ്ദേശത്തിന്റെ ആഴം ഉൾക്കൊണ്ടു. എന്നാൽ മറ്റ് ശിഷ്യന്മാർക്ക് യേശുവിന്റെ പദ്ധതിയോടു ചേർന്നു നിൽക്കാൻ മടിയായിരുന്നു. ഇവിടെ യേശുക്രിസ്തുവിന്റെ ഉത്തമനായ അനുഗാമിയായി തോമാശ്ലീഹായെ മനസ്സിലാക്കാം. മരണത്തോളം യേശുവിനെ അനുഗമിക്കേണ്ടതിന്റെ അനിവാര്യത സഹശിഷ്യർക്ക് ശ്ലീഹാ വെളിപ്പെടുത്തി. കുരിശിനെ ലക്ഷ്യമാക്കിയുള്ള പ്രയാണത്തിന്റെ മുൻ അടയാളമായി ശ്ലീഹായുടെ വാക്കുകൾ.

"കർത്താവിനൊപ്പം മരിക്കാം" എന്ന വാക്കുകൾ ഉത്തമവിശ്വാസിയിൽ നിന്നും പുറപ്പെടുന്നതാണ്. ലാസർ മരിച്ചു എന്ന വാർത്ത യേശുവിനോട് മാർത്ത പറയുന്നത് വികാരഭരിതയായാണ്. തന്റെ വിശ്വാസം പക്വതയോടെ വെളിപ്പെടുത്താൻ അവൾക്കാവുന്നില്ല. പരസ്യ ശുശ്രൂഷയിലുടനീളം ശിഷ്യരുടെ വിശ്വാസം ഉറപ്പിക്കാൻ യേശു ശ്രമിക്കുന്നുണ്ട്. ആഴമില്ലാത്ത വിശ്വാസത്തിന്റെ ഉടമകളായവരെ അവൻ ശാസിച്ചു. കാനാവിലെ കല്യാണ വിരുന്നിൽ നടന്ന അടയാളം ദർശിച്ച ശിഷ്യന്മാർ യേശുവിൽ വിശ്വസിച്ചതായി

യോഹന്നാൻ ശ്ലീഹാ രേഖപ്പെടുത്തുന്നുണ്ട് (2:11). എന്നാൽ ആഴം പരിശോധിക്കുമ്പോൾ ശിഷ്യർ പരാജയപ്പെടുന്നതാണ് പിന്നീട് നാം കാണുന്നത്. ക്രിസ്തുയേശുവിനെ കൂടാതെയുള്ള ജീവിതത്തിന്റെ നിർത്ഥകത ശ്ലീഹാ തിരിച്ചറിഞ്ഞു. അത് മരണത്തെക്കാൾ ഭയാനകമാണ്. പ്രതിസന്ധികളുടെ മധ്യേ







ഗുരുവിൽ നിന്നും അകലുകയില്ല, ഗുരുവിനൊപ്പം ചേർന്ന് സജീവമായി നിൽക്കുകയാണ് യുക്തം എന്ന ദൃഢവിശ്വാസമാണ് തോമാശ്ലീഹായ്ക്കുള്ളത്.

തോമാശ്ലീഹാ മുന്നോട്ടു വച്ച ശിഷ്യത്വ മാതൃക യേശുവിനോട് സമ്പൂർണ്ണമായി ഏകീഭവിക്കുന്നതാണ്. സത്യവിശ്വാസത്തിനായി രക്തസാക്ഷിയാകുന്നതിൽ ലജ്ജിക്കേണ്ട എന്ന് വ്യക്തമാകുന്നു. “നമുക്കു പോകാം” എന്ന യേശുവിന്റെ ക്ഷണം സ്വീകരിക്കാൻ സഹശിഷ്യർ മടിച്ചപ്പോൾ തുറവിയോടെ ശ്ലീഹാ അത് സ്വീകരിച്ചു. സ്വന്തം പദ്ധതിയും അഭിലാഷങ്ങളും അഭിമുഖ്യങ്ങളും തമസ്ക്കരിച്ച് യേശുക്രിസ്തുവിന്റെ പദ്ധതിയോടു ചേർന്ന് നിൽക്കാനുള്ള പ്രഖ്യാപനമാണ് അദ്ദേഹം നടത്തിയത്. തോമ്മാശ്ലീഹാ യേശുവിന്റെ തീരുമാനത്തിനും പദ്ധതിക്കും പിന്തുണ നൽകി. തന്റെ പദ്ധതി നിർവ്വഹണത്തിൽ യേശു കാണിച്ച ഉത്സാഹവും ആർജ്ജവത്വവും ശ്ലീഹായ്ക്കു പ്രചോദനമേകി. യഹൂദന്മാർ യേശുവിനെ കല്ലെറിയാൻ ശ്രമിച്ചു (യോഹ. 10:31). അവനെ പിടിക്കാൻ നോക്കി (യോഹ. 10:39). എന്നാൽ യേശു ബഥനിയിലേക്ക് വീണ്ടും പോകാൻ തീരുമാനിച്ചുറപ്പിച്ചു. പ്രതിരോധിക്കേണ്ടത് അക്രമത്തിന്റെ മാർഗ്ഗം അവലംബിച്ചല്ല എന്ന കർത്തൃപാഠം ഇവിടെ ശ്രദ്ധിക്കണം.

യേശുക്രിസ്തുവിന്റെ പദ്ധതിക്ക് (കുരിശ് മരണവും തുടർന്നുള്ള മഹത്വീകരണവും) ശിഷ്യന്മാരുടെ പ്രതിനിധി എന്ന നിലയിൽ തോമ്മാശ്ലീഹാ പരസ്യപിന്തുണ നൽകുന്നു. യേശുവിന്റെ അഭിലാഷം ഉൾക്കൊള്ളുന്നു. ലാസറിനെ ഉയിർപ്പിക്കുക എന്നതിൽ നിന്നും മുഖ്യ ശ്രദ്ധ യേശുക്രിസ്തുവിന്റെ കുരിശ് മരണത്തിലേക്ക് ഇങ്ങനെ ശ്ലീഹാ വഴി തിരിച്ചുവിടുന്നു. “തയ്യാറാകുക! ഗുരു മരണം നേരിടാൻ സാധ്യതയുണ്ട്. നമ്മൾ ഗുരുവിനെ രക്ഷിക്കാൻ ആയുധം എടുക്കേണ്ട. രാഷ്ട്രീയ-മതനേതാക്കളെ സ്വാധീനിക്കേണ്ട. ജീവരക്ഷാർത്ഥം പാലായനം ചെയ്യേണ്ട. ഗുരുവിന്റെ ഒപ്പം മരണത്തിനൊരുങ്ങാം”. ഇങ്ങനെ ചുറ്റും അന്ധകാര ശക്തികൾ ഉയരുമ്പോഴും ഭയചകിതനാകാതെ ഗുരുവിന്റെ ഒപ്പം തോമ്മശ്ലീഹാ ചേർന്നുനിന്നു. യേശുവിനെ അനുഗമിക്കുന്നവൻ രക്ഷകനും നാഥനുമായവനെ വിശ്വസ്തതയോടെ, പിൻവലിയാതെ അനുധാവനം ചെയ്യണമെന്ന് തെളിയിച്ചു.

യേശുക്രിസ്തുവിന്റെ ഒപ്പം പരസ്യശുശ്രൂഷയുടെ തുടക്കം മുതൽ നിശബ്ദ സാന്നിധ്യമായിരുന്ന തോമ്മാശ്ലീഹാ മുൻനിരയിലേക്ക്, ധീരതയുടെയും ത്യാഗോജ്വല സ്നേഹത്തിന്റെയും വക്താവായി കടന്നുവരുന്നതാണ് നാം തുടർന്ന് കാണുന്നത്. യേശുക്രിസ്തു നേരിടാൻ പോകുന്ന പീഢകളും മരണവും മുൻകൂട്ടിക്കണ്ട തോമ്മാശ്ലീഹാ, സഹശിഷ്യരെ ഇതിനായി ഒരുക്കുന്ന ദൗത്യവും ഇവിടെ നിർവഹിക്കുന്നു. ഭൂരിപക്ഷം നിശബ്ദമായി, കാര്യഗൗരവമില്ലാതെ പിൻവഴിയിൽ നിൽക്കുമ്പോൾ ഒറ്റയാൾ പോരാട്ടം നടത്തുകയാണ് ശ്ലീഹാ. സഹശിഷ്യർക്ക് പ്രീതികരമല്ലാത്ത ഗുരുവിന്റെ പക്ഷം ചേരുന്ന തോമ്മാശ്ലീഹാ ഒരു വീരയോദ്ധാവാണ്. തന്റെ ത്യാഗനിർഭരമായ സ്നേഹം കുരിശിലൂടെ യേശുക്രിസ്തു വെളിപ്പെടുത്തിയപ്പോൾ പരസ്പര പൂരകമായി സ്വജീവനെ അവനായി സമർപ്പിക്കാനുള്ള സന്നദ്ധതയാണ് മാർത്തോമ്മാശ്ലീഹാ വെളിപ്പെടുത്തിയത്.

സാക്ഷ്യജീവിതത്തിൽ പതർച്ചകൾ കൂടാതെ സ്ഥിരോത്സാഹത്തോടും പ്രസാദാത്മാകമായും യേശുക്രിസ്തുവിനെ നിത്യം അനുഗമിക്കുക എന്ന പാഠമാണ് മാർത്തോമ്മാശ്ലീഹാ പങ്കു വച്ചത്. യേശുക്രിസ്തുവിനോടുള്ള ശ്ലീഹായുടെ ഇഴയടുപ്പം “എന്റെ കർത്താവും എന്റെ ദൈവവുമേ” എന്ന ഹൃദയംഗമായ പ്രഖ്യാപനത്തിൽ സ്പഷ്ടമാണ്. ദൈവത്തിന്റെ പദ്ധതിയോട് എപ്പോഴും ചേർന്നു നിൽക്കാനും അതിന് വേണ്ടി സ്വജീവൻ വെടിയാനും സന്നദ്ധരാകണം എന്ന് ക്രൈസ്തവ സമൂഹത്തോട് ആഹ്വാനം ചെയ്യുന്ന മാർത്തോമ്മാശ്ലീഹായുടെ മദ്ധ്യസ്ഥത നമുക്ക് കോട്ടയും അഭയവുമാകട്ടെ. ○



**ഫാ. സുജിത്ത് തോമസ്**

അസി. വികാരി, സെ. തോമസ് ഓർത്തഡോക്സ് ചർച്ച്, ഫിലാഡൽഫിയ

2022 ജൂൺ 12

## പെന്തിക്കോസ്തിക്കു ശേഷം ഒന്നാം ഞായർ

ലൂക്കോ. 7:27-35

**1. വിശുദ്ധ യോഹന്നാന്റെ മഹത്വം.**

വിശുദ്ധ യോഹന്നാൻ സ്നാപകൻ സ്ത്രീകളിൽ നിന്ന് ജനിച്ചവരിൽ ഏറ്റവും വലിയവനാണ്, കാരണം അവൻ യേശുവിന്റെയും ദൈവരാജ്യത്തിന്റെയും മുൻഗാമിയാണ്. പഴയതും പുതിയതുമായ നിയമം തമ്മിലുള്ള പാലമാണ് വിശുദ്ധ യോഹന്നാൻ. യേശുവിനു വഴിയൊരുക്കുന്ന സന്ദേശവാഹകനാണ് വിശുദ്ധ യോഹന്നാൻ (മലാഖി 3:1 cf. ലൂക്കോസ് 1:76; മത്തായി 11:10; മാർക്കോസ് 1:2-3). വരാനിരിക്കുന്ന ഏലിയാവ് അവനാണ് (മലാഖി 4:5; മത്തായി 11:14). ദൈവരാജ്യത്തെക്കുറി ച്ചുള്ള വാഗ്ദാനവും യേശുവിലുള്ള അതിന്റെ നിവൃത്തിയും തമ്മിലുള്ള നിർണ്ണായക പരിവർത്തന വ്യക്തിയാണ് യോഹന്നാൻ. രാജ്യത്തിനായി തയ്യാറെടുക്കുന്നതിൽ അവന്റെ പങ്ക് അത്യന്താപേക്ഷിതവും തുല്യതയില്ലാത്തതുമാണ്. അതിനാൽ, വിശുദ്ധ കുർബാനയുടെ തുടക്കത്തിൽ വിശുദ്ധ യോഹന്നാനെ ഓർക്കുന്നു. നമുക്ക് വിശുദ്ധ യോഹന്നാനെ അനുകരിക്കുവാനും മറ്റുള്ളവർക്കും യേശുവിനും ഇടയിൽ ഒരു വഴിയൊരുക്കുവാനും സഹായിക്കുവാനുമാകും. കും. മറ്റുള്ളവർക്കും യേശുവിനും ഇടയിൽ അവരെ ക്രിസ്തുവിലേക്ക് നയിക്കാൻ നമുക്ക് ഒരു വഴി തയ്യാറാക്കാം.

**2. വിശുദ്ധ യോഹന്നാൻ സ്നാപകനേക്കാൾ വലിയവൻ ആരാണ്?**

ദൈവരാജ്യത്തിൽ ഏറ്റവും ചെറിയവനോ വിശുദ്ധ യോഹന്നാനിലും വലിയവൻ എന്നു യേശു പറഞ്ഞു (v. 28). ഈ വാക്യം പഴയ യുഗത്തിൽ നിന്ന് പുതിയ യുഗത്തിലേക്കുള്ള മാറ്റത്തെക്കുറിച്ചാണ്. പുതിയ യുഗത്തിലെ ഏറ്റവും ചെറിയത് പോലും പഴയ യുഗത്തിലെ ഏറ്റവും വലിയതിനേക്കാൾ വലുതാണ്. പഴയ യുഗത്തിലെ ജനം സ്ത്രീകളിൽ നിന്ന് ജനിച്ചതാണ്. പുതിയ യുഗത്തിലെ ജനം ആത്മാവിൽ നിന്ന് ജനിച്ചവരാണ്. സ്ത്രീയിൽ നിന്ന് ജനിച്ചാൽ മാത്രം പോരാ. നാം ആത്മാവിനാൽ വീണ്ടും ജനിക്കണം. പുതിയ യുഗത്തിലെ അംഗങ്ങളായി ജീവിക്കണം. പരിശുദ്ധനായ പൗലോസ് ശ്ലീഹ ഓർമിപ്പിച്ചത് പോലെ, 'നമ്മെ ഇരുട്ടിന്റെ അധികാരത്തിൽ നിന്നു വിടുവിച്ചു തന്റെ സ്നേഹസ്വരൂപനായ പുത്രന്റെ രാജ്യത്തിലാക്കിവെക്കുകയും ചെയ്ത പിതാവിന്നു സന്തോഷത്തോടെ സ്തോത്രം ചെയ്യുന്നവരാകണം' (കൊലൊസ്സ്യർ 1:13).

**3. നമുക്ക് ജ്ഞാനത്തിന്റെ മക്കളാകാം**

യേശു ചന്തസ്ഥലത്തു ഇരിക്കുന്ന കുട്ടികളെയും (32) ജ്ഞാനത്തിന്റെ കുട്ടികളെയും (35) തമ്മിൽ താരതമ്യം ചെയ്യുന്നു. ചന്തസ്ഥലത്തു ഇരിക്കുന്ന കുട്ടികൾ ഈ തലമുറയിലെ ആളുകളാണ് (31). അവർ വിശുദ്ധ യോഹന്നാൻ സ്നാപകനെ കണ്ടു, പക്ഷെ അവന്റെ സന്ദേശം സ്വീകരിച്ചില്ല. അവർ യേശുവിനെ കണ്ടു അവനെ തള്ളിക്കളഞ്ഞു. സന്ദേശമോ പ്രവൃത്തിയോ എന്തുതന്നെയായാലും, പലരും ദൈവത്തിന്റെ പദ്ധതിയിൽ തെറ്റ് കണ്ടെത്തും. കാരണം ദൈവഹിതം അംഗീകരിക്കുന്നത് ഒരാളുടെ പെരുമാറ്റത്തിൽ മാറ്റം വരുത്തേണ്ടതുണ്ട്. ചന്തസ്ഥലത്തു ഇരിക്കുന്ന കുട്ടികൾ തങ്ങളെക്കുറിച്ചുള്ള ദൈവത്തിന്റെ ഉദ്ദേശം നിരസിച്ചു. എന്നാൽ എല്ലാ തലമുറയിലും വിശ്വസ്തരായ ഒരു ശേഷിപ്പ് ഉണ്ടായിരിക്കും. വിശ്വസ്തരായ ശേഷിപ്പ് നീതീകരിക്കപ്പെടുന്ന ജ്ഞാനത്തിന്റെ മക്കളാണ്. ജ്ഞാനം ഇവിടെ യോഹന്നാന്റെയും യേശുവിന്റെയും ദൗത്യങ്ങളെ സൂചിപ്പിക്കുന്നു (11:49). യേശുവിനെ തിരസ്കരിക്കുന്ന വലിയ ജനക്കൂട്ടം ഉണ്ടായിരുന്നിട്ടും, യേശുവിന്റെ അനുയായികൾ ദൈവത്തിന്റെ ജ്ഞാനത്തിന്റെ ജീവിക്കുന്ന സാക്ഷികളാണ്, അതുപോലെ ഫലം അത് വഹിക്കുന്ന വൃക്ഷത്തിന്റെ സ്വഭാവത്തിന് ജീവിക്കുന്ന സാക്ഷിയാണ് ( 6:44). നാം ചന്തസ്ഥലത്തു ഇരിക്കുന്ന കുട്ടികളോ അതോ ജ്ഞാനത്തിന്റെ മക്കളോ?

2022 ജൂൺ 19

## പെന്തിക്കോസ്തിക്കു ശേഷം രണ്ടാം ഞായർ

മത്താ. 10:34-11:1

**1. ക്രിസ്തുവിന്റെ വാൾ തിന്മയെ നന്മയിൽ നിന്ന് വേർതിരിക്കും.**

'സമാധാനമല്ല ഒരു വാളാണ് ഞാൻ കൊണ്ടുവന്നത്' എന്ന് യേശു പറയുന്നു (34). സമാധാനത്തിന്റെ പ്രഭു എന്ന് വിശേഷിപ്പിക്കപ്പെടുന്നവനും 'സമാധാനം ഉണ്ടാക്കുന്നവർ ഭാഗ്യവാന്മാർ' (മത്തായി 5:9) എന്ന് പറഞ്ഞവനും ഇത് പറയുന്നത് അത്ഭുതകരമാണ്. യേശുവിന്റെ ആത്യന്തിക ലക്ഷ്യം അവസാനത്തിൽ ഭൂമിയിൽ സമാധാനം കൊണ്ടുവരാനാണ്. നന്മയും തിന്മയും തമ്മിലുള്ള ഒരു ഹ്രസ്വകാല ക്ലേശത്തിലൂടെയും സംഘട്ടനത്തിലൂടെയും മാത്രമേ സമാധാനം കൈവരിക്കൂ. തന്റെ നാമത്തിൽ സംഘർഷമുണ്ടാകുമെന്ന് യേശു ശിഷ്യന്മാരോട് പറയുന്നു. പക്ഷേ, ന്യായവിധി അടുത്തു എന്നതിന്റെ സൂചന കൂടിയായിരുന്നു അത്. ഈ ലോകത്തിലെ എല്ലാം, ഏറ്റവും അടുത്ത കുടുംബബന്ധങ്ങൾ ഉൾപ്പെടെ, ക്രിസ്തുവിൽ നിന്ന് നമ്മെ അകറ്റുന്ന ഒരു തടസ്സമായി മാറിയേക്കാം. അതിനാൽ ന്യായവിധിയുടെ വാൾ നമ്മുടെ ജീവിതത്തിൽ നിന്ന് എല്ലാ തിന്മകളെയും നീക്കം ചെയ്യണം.

**2. നാം കുരിശ് എടുക്കണം.**

'കുരിശ് എടുത്ത് എന്നെ അനുഗമിക്കാത്തവൻ എനിക്ക് യോഗ്യനല്ല' എന്ന് യേശു പറയുന്നു (38). യേശുവിനെ അനുഗമിക്കുന്നതിനായി മരിക്കാൻ തയ്യാറാകണമേന്ന് ഇതിനർത്ഥം. ഇതിനെ 'സ്വയം ത്യാഗം' എന്ന് വിളിക്കുന്നു. അത് സമ്പൂർണ്ണമായി കീഴടങ്ങാനുള്ള ആഹ്വാനമാണ്. നമുക്ക് നഷ്ടപ്പെടുന്നതെല്ലാം ക്രിസ്തുവിൽ നേടിയതാണ്. അതിൽ ആത്മനിഷേധം ഉൾപ്പെടുന്നു. കുരിശ് ചുമക്കുന്നതിനാൽ നമ്മുടെ കഷ്ടപ്പാടുകളെ രൂപാന്തരപ്പെടുത്തുന്നു. തന്റെ പീഡാനുഭവത്തിലൂടെയും കുരിശിലെ മരണത്തിലൂടെയും ക്രിസ്തു കഷ്ടപ്പാടുകൾക്ക് ഒരു പുതിയ അർത്ഥം നൽകി. കഷ്ടപ്പാടുകൾക്ക് ഇനി മുതൽ നമ്മെ അവനിലേക്ക് അടുപ്പിക്കുവാനും അവന്റെ രക്ഷയിൽ നമ്മെ ഒന്നിപ്പിക്കാനും കഴിയും. (Cf. ഗലാത്യർ 2:20; കൊലൊസ്സ്യർ 1:24)

**3. അതിഥിയോട് നാം ദയയോടെ പെരുമാറണം.**

മത്തായി 10:40-43 വരെ മറ്റുള്ളവരെ ദയയോടെ സ്വീകരിക്കേണ്ടതിന്റെ ആവശ്യകതയെക്കുറിച്ചാണ്. ഏറ്റവും കുറഞ്ഞവരെ, അവസാനത്തെ, നഷ്ടപ്പെട്ടവരെ സഹായിക്കാൻ ക്രിസ്ത്യാനികൾക്ക് ബാധ്യതയുണ്ട്. 'നമുക്ക് ദരിദ്രരെ ഓർക്കാം, അപരിചിതരോടുള്ള ദയ മറക്കരുത്; എല്ലാറ്റിനുമുപരിയായി, നമുക്ക് ദൈവത്തെ

നമ്മുടെ പൂർണ്ണാത്മാവോടും ശക്തിയോടും ശക്തിയോടും കൂടെ സ്നേഹിക്കാം, നമ്മെപ്പോലെ നമ്മുടെ അയൽക്കാരനെയും സ്നേഹിക്കാം' എന്ന് വിശുദ്ധ അത്താനാസിയോസ് പറഞ്ഞു. ആതിഥ്യമര്യാദ ഒരു പുണ്യമാണ് (1 പത്രോസ് 4:9; എബ്രായർ 13:2). അപരിചിതർക്ക് അവരുടെ പൊതു മനുഷ്യത്വം തിരിച്ചറിയാനും ആഘോഷിക്കാനും കഴിയുന്ന ഒരു ഇടം തുറക്കുകയാണ് ആതിഥ്യമര്യാദ ലക്ഷ്യമിടുന്നത്. ആതിഥ്യമര്യാദ അതിന്റെ ഏറ്റവും ആധികാരികമായ അർത്ഥത്തിൽ ഒരു തിരിച്ചുവരവും പ്രതീക്ഷിക്കാതെ നൽകുന്ന ഒരു സമ്മാനമാണ്. (cf. മത്തായി 25:35)

2022 ജൂൺ 26

## പെന്തിക്കോസ്തിക്കു ശേഷം മൂന്നാം ഞായർ

യോഹ. 6:35-46

**1. നമ്മുടെ അഗാധമായ ദാഹവും വിശപ്പും ശമിപ്പിക്കുന്ന ജീവന്റെ അപ്പമാണ് വിശുദ്ധ കുർബാന (35).**

കുർബാന നാം നിരന്തരം സ്വീകരിക്കേണ്ടതും അതിയായി ആഗ്രഹിക്കുന്നതുമായ ഒരു ദാനമാണ്. ഭക്ഷണത്തിനും പാനീയത്തിനുമായി നമുക്കുള്ള സ്വാഭാവിക വാഞ്ഛകൾ ക്രിസ്തുവിനോടുള്ള നമ്മുടെ ആഴമായ ആത്മീയ വാഞ്ഛയെ നിരന്തരം ഓർമ്മിപ്പിക്കുന്നു. അവനോട് പ്രാർത്ഥിക്കുക, അവനെ ശ്രദ്ധിക്കുക, അവനെ നിങ്ങളുടെ ആത്മാവിലേക്ക് സ്വീകരിക്കുക എന്നിവയാണ് മറ്റെന്തെങ്കിലും പോലെ തൃപ്തിപ്പെടുത്തുന്ന ഭക്ഷണം. യേശു ജീവന്റെ യഥാർത്ഥ അപ്പവും യഥാർത്ഥ ആത്മീയ പാനീയവുമാണ്. അവനു വേണ്ടിയാണ്  നിങ്ങൾ സൃഷ്ടിക്കപ്പെട്ടിരിക്കുന്നത്. ജീവിതത്തിലെ നിങ്ങളുടെ അഗാധമായ ആഗ്രഹങ്ങൾ അവൻ തൃപ്തിപ്പെടുത്തട്ടെ! (സങ്കീർത്തനം 42:1) വിശുദ്ധ കുർബാന യേശുവിന്റെ യഥാർത്ഥ ശരീരവും രക്തവുമാണ്. കുർബാനയിൽ ക്രിസ്തുവിന്റെ യഥാർത്ഥ സാന്നിധ്യത്തിൽ (real presence) ഓർത്തഡോക്സ് വിശ്വാസികൾ വിശ്വസിക്കുന്നു. ചിലർ വിശുദ്ധ കുർബാനയിൽ യേശുവിനെ കാണുന്നില്ല, കാരണം അവർ വെറും ശാരീരിക കണ്ണുകളാൽ നോക്കുന്നു. യഹൂദന്മാർ പുറമേ കാണുന്നതുപോലെ പലരും അപ്പവും വീഞ്ഞും മാത്രം കാണുന്നു (42).

**2. നിത്യാനന്ദകമായ ദർശനം.**

നാം പുത്രനെ കാണുകയും അവനിൽ വിശ്വസിക്കുകയും നിത്യജീവൻ പ്രാപിക്കുകയും ചെയ്യുക എന്നതാണ് പിതാവിന്റെ ഇഷ്ടം (40). ഓർത്തഡോക്സ് പിതാക്കന്മാർ ഈ ആത്മീക അനുഭവത്തിനെ നിത്യാനന്ദകമായ ദർശനം (Beatific Vision) എന്ന് വിളിച്ചു. ഇത് ക്രിസ്ത്യാനികളെ സന്തോഷിപ്പിക്കുന്ന കാഴ്ച എന്ന പേരിൽ അറിയപ്പെടുന്നു. ശുദ്ധിയുള്ളവർ ദൈവത്തെ കാണുമെന്ന് ക്രിസ്തു വാഗ്ദാനം ചെയ്യുന്നു (മത്തായി 5:8). 'ശുദ്ധീകരണം കൂടാതെ ആരും കർത്താവിനെ കാണുകയില്ല' എന്ന് എബ്രായ ലേഖനം പറയുന്നു (എബ്രായർ 12:14; cf. വെളിപാട് 22:4). ഈ ദർശനം ദൈവത്തെക്കുറിച്ചുള്ള പെട്ടെന്നുള്ള അറിവാണ്, അത് മാലാഖമാരും  നീതിമാന്മാരുടെ ആത്മാക്കളും സ്വർഗത്തിൽ ആസ്വദിക്കുന്നു. യേശുവിന്റെ രണ്ടാം വരവിന് ശേഷം മാത്രമേ ഈ അനുഭവം നമുക്ക് പൂർണ്ണമായി ആസ്വദിക്കാനാകൂ എങ്കിലും, ഈ ദർശനത്തിന്റെ ക്ഷണപ്രഭകൾ നമുക്ക് ഇപ്പോൾ തന്നെ ദർശിക്കുവാൻ കഴിയും.

**3. മരിച്ചവരുടെ പുനരുത്ഥാനത്തിൽ നമുക്ക് പ്രത്യാശിക്കാം**

പിതാവ് തന്നിലേക്ക് ആകർഷിച്ചവരെ അവസാന നാളിൽ ഉയിർപ്പിക്കുമെന്ന് യേശു വാഗ്ദാനം ചെയ്യുന്നു (44). മരിച്ചവരുടെ പുനരുത്ഥാനത്തിലുള്ള നമ്മുടെ പ്രത്യാശ ഇതാണ്. 'സഹോദരന്മാരേ, നിങ്ങൾ പ്രത്യാശയില്ലാത്ത മറ്റുള്ളവരെപ്പോലെ ദുഃഖിക്കാതിരിക്കേണ്ടതിന്നു നിദ്രകൊള്ളുന്നവരെക്കുറിച്ചു അറിവില്ലാതിരിക്കരുത് എന്നു ഞങ്ങൾ ആഗ്രഹിക്കുന്നു' എന്ന് വിശുദ്ധ പൗലോസ് പറയുന്നു (1 തെസ്സലൊനീക്യർ 4:13-18). വാങ്ങിപോയവരുടെ അറിവിൻറെ പ്രധാന വശം അവർ വീണ്ടും ഉയിർപ്പിക്കപ്പെടും എന്നതാണ്. മരിച്ചവരുടെ പുനരുത്ഥാനത്തിനും വരാനിരിക്കുന്ന ലോകത്തിലെ പുതിയ ജീവിതത്തിനും വേണ്ടി ഞങ്ങൾ കാത്തിരിക്കുന്നുവെന്ന് വിശ്വാസപ്രമാണത്തിൽ നാം പറയുന്നു. വേർപാടിന്റെ ദുഃഖസമയത്ത് ഈ പ്രതീക്ഷ നമ്മെ ആശ്വസിപ്പിക്കട്ടെ.

2022 ജൂലൈ 3

## പെന്തിക്കോസ്തിക്കു ശേഷം നാലാം ഞായർ

മത്താ. 6:35-46

**1. കഷ്ടപ്പെടുന്നവരോട് യേശുവിന് അനുകമ്പയുണ്ട്**

യേശുവിന്റെ മുഴുവൻ ശുശ്രൂഷയും അനുകമ്പ എന്ന വാക്കിൽ സംഗ്രഹിക്കാം (14). ശാരീരികമായി കഷ്ടപ്പെടുന്നവരോട് അദ്ദേഹത്തിന് അനുകമ്പ തോന്നി (മർക്കോസ് 1:41; 6:34; ലൂക്കോസ് 7:13). അവന്റെ സ്വഭാവം തന്നെ കരുണയാണ്. സഹാനുഭൂതി എന്നത് മറ്റൊരു വ്യക്തിയോടൊപ്പം അനുഭവിക്കാനുള്ള കഴിവാണ്, സഹജീവികളുടെ വേദനയിൽ സഹതപിക്കാനുള്ള സന്നദ്ധതയാണ്. കഷ്ടപ്പെടുന്നവരെ സഹായിക്കാൻ വേണ്ടി സഹതാപം പ്രേരിപ്പിക്കും. വിശുദ്ധ അഗസ്റ്റിനോസ്  പറയുന്നു: 'മറ്റൊരാളുടെ ദുരിതത്തോടുള്ള നമ്മുടെ ഹൃദയത്തിൽ സഹാനുഭൂതിയല്ലാതെ മറ്റെന്താണ്, അത് നമ്മുടെ ശക്തിയിൽ എല്ലാ വിധത്തിലും അവന്റെ സഹായത്തിന് വരാൻ നമ്മെ പ്രേരിപ്പിക്കുന്നു?' (എഫെസ്യ 4:32; സങ്കീർത്തനങ്ങൾ 103:13).

**2. അയ്യായിരം പേരെ പോഷിപ്പിച്ചത് വിശുദ്ധ കുർബാനയെ സൂചിപ്പിക്കുന്നു.**

നാല് സുവിശേഷ വിവരണങ്ങളിലും ഉൾപ്പെടുത്തിയിരിക്കുന്ന യേശുവിന്റെ ഒരേയൊരു അത്ഭുതം അയ്യായിരത്തോളം പേരെ അത്ഭുതകരമായി അപ്പവും മീനും കൊണ്ട് ഭക്ഷണം നൽകിയതാണ്. കുർബാനയിൽ യേശു തന്നെത്തന്നെ നമുക്കായി സമർപ്പിക്കുന്നതിന്റെ  മുൻനിഴലാക്കുന്നു ഈ അത്ഭുതം. കർത്താവ് അയ്യായിരം പേർക്ക് നൽകുന്ന അത്ഭുതകരമായ ഭക്ഷണം നമ്മെ ഓർമ്മിപ്പിക്കുന്നത് അവനു മാത്രമേ നമ്മെ യഥാർത്ഥത്തിൽ പോറ്റാൻ കഴിയൂ, നമ്മുടെ ഹൃദയത്തിന്റെ അസ്വസ്ഥതയെ തൃപ്തിപ്പെടുത്താൻ അവനു മാത്രമേ കഴിയൂ എന്നാണ്. ഒരു ആത്മീയ വ്യാഖ്യാനം പഠിപ്പിക്കുന്നത് അഞ്ച് അപ്പങ്ങൾ ന്യായപ്രമാണത്തിന്റെ അഞ്ച് പുസ്തകങ്ങളെ സൂചിപ്പിക്കുന്നു, അവ ക്രിസ്തുവിൽ തുറന്ന് പ്രപഞ്ചത്തെ പോഷിപ്പിക്കുന്നു. രണ്ട് മത്സ്യങ്ങൾ മത്സ്യത്തൊഴിലാളികളുടെ ഉപദേശമായ സുവിശേഷ പുസ്തകത്തെയും ലേഖന പുസ്തകത്തെയും പ്രതിനിധീകരിക്കുന്നു.

**3. തനിയെ പ്രാർത്ഥിക്കുന്നതിനായി നമുക്ക് യേശുവിനെ അനുഗമിക്കാം.**

ദൈവത്തോടൊപ്പം സമയം ചെലവഴിക്കാൻ യേശു ആവർത്തിച്ച് ഏകാന്തത തേടി (മർക്കോസ് 6:30-32; മത്തായി 14:13; ലൂക്കോസ് 4:1-2; 5:16). ദൈവത്തോടൊപ്പം ഏകാന്തതയിൽ ചെലവഴിക്കുന്ന സമയം ഒറ്റയ്ക്ക് ചെലവഴിക്കുന്ന സമയമല്ല. മറ്റെല്ലാ അച്ചടക്കങ്ങളും മറ്റുള്ളവരുടെ കൂട്ടായ്മയിൽ നമുക്ക് നടപ്പിലാക്കാൻ കഴിയും. നമുക്ക് എപ്പോൾ വേണമെങ്കിലും ഏത് സ്ഥലത്തും പ്രാർത്ഥിക്കാം, ധ്യാനിക്കാം, ആരാധിക്കാം. എന്നാൽ ഏകാന്തതയുടെ പശ്ചാത്തലത്തിൽ ആ ശിക്ഷണങ്ങൾ പരിശീലിക്കുന്നത് കൂടുതൽ ശ്രദ്ധ നേടാനും നമ്മുടെ പരിശ്രമങ്ങൾ വർദ്ധിപ്പിക്കാനും സഹായിക്കുന്നു. ഏകാന്തത ദൈവവുമായുള്ള സംസർഗത്തിനു സഹായിക്കും. ഏകാന്തത ആന്തരിക സമൃദ്ധിയുടെ അവസ്ഥയിൽ നിന്ന് ഉടലെടുക്കുന്ന സമാധാനത്തെ സൂചിപ്പിക്കുന്നു. അത് നമ്മൾ വളർത്തിയെടുക്കുന്ന ഒന്നാണ്. ഏകാന്തത ഉന്മേഷദായകമാണ്; നമ്മെത്തന്നെ പുതുക്കാനുള്ള അവസരം.



ഫാ. ഡോ. റജി മാത്യു
(ഓർത്തഡോക്സ് സെമിനാരി)



# നമ്മുടെ കർത്താവിന്റെ സ്വർഗ്ഗാരോഹണം

**(അപ്പോ. പ്ര. 1:1–11)**

അപ്പോസ്തോല പ്രവർത്തികളുടെ പ്രാരംഭ വാക്യങ്ങളിൽ തന്റെ ഗ്രന്ഥത്തിന്റെ രണ്ടാം ഭാഗത്തിന്റെ മുഖവുര എന്നനിലയിലാണ് വി. ലൂക്കോസ് രചിച്ചിരിക്കുന്നത്. ഒന്നാം ഭാഗത്ത് യേശു ആദിമുതൽ സ്വർഗ്ഗാരോഹണം വരെ ചെയ്ത കാര്യങ്ങളാണ് താൻ എഴുതിയതെന്നും (അപ്പോ. പ്ര. 1:1–2) ഈ രണ്ടാം വാല്യത്തിൽ അതിനുശേഷമുള്ള കാര്യങ്ങളാണ് എഴുതാൻ പോകുന്നതെന്നും ഗ്രന്ഥകർത്താവ് സൂചിപ്പിക്കുന്നു. താൻ തിരഞ്ഞെടുത്ത അപ്പോസ്തോലന്മാരെ പരിശുദ്ധാത്മ നിറവിൽ തിരഞ്ഞെടുത്തകാര്യവും, കഷ്ടാനുഭവത്തിനു (മരണത്തിനും) ശേഷം താൻ അവർക്ക് ധാരാളം അടയാളങ്ങൾ നൽകിയ കാര്യവും, പുനരുത്ഥാനം കഴിഞ്ഞ് നാല്പതു ദിവസങ്ങൾ ശിഷ്യന്മാർക്ക് ക്രിസ്തു പ്രത്യക്ഷപ്പെട്ട് ദൈവരാജ്യത്തിന്റെ മർമ്മങ്ങൾ ഉപദേശിച്ചുകൊടുത്തകാര്യവും വി. ലൂക്കോസ് പ്രതിപാദിക്കുന്നു. ഈ സുവിശേഷത്തിൽ മാത്രമാണ് നാല്പതു ദിവസങ്ങളുടെ കണക്ക് പറയുന്നത്. വി. മർക്കോസിന്റെ സുവിശേഷത്തിൽ സ്വർഗ്ഗാരോഹണ സംഭവം വിവരിക്കപ്പെടുന്നത് പുനരുത്ഥാനത്തോട് ചേർന്ന സംഭവമായിട്ടാണ്. വി. മത്തായി ശ്ലീഹായും വി. യോഹന്നാനും സ്വർഗ്ഗാരോഹണത്തെപ്പറ്റി ഒന്നും പറയുന്നില്ലതാനും. വി. പൗലോസ് അപ്പോസ്തോലനും സ്വർഗ്ഗാരോഹണത്തെപ്പറ്റിയൊന്നും സൂചിപ്പിക്കുന്നില്ല. ഇവർക്കെല്ലാം പുനരുത്ഥാന സംഭവമാണ് യേശുവിന്റെ രക്ഷാകര പ്രവർത്തികളുടെ അത്യുന്നതസ്ഥാനത്തുള്ളത്. വി. ലൂക്കോസിന്റെ സുവിശേഷത്തിലും സ്വർഗ്ഗാരോഹണ സംഭവം പുനരുത്ഥാന പ്രത്യക്ഷതയുടെ തുടർച്ചയായിട്ടാണ് നാം വായിക്കുന്നത് (ലൂക്കോ. 24:50–53). എന്നാൽ അപ്പോസ്തോല പ്രവർത്തികളിൽ ഈ സംഭവത്തെ ഹാനോക്കിന്റെയും (ഉല്പ. 5:24), ഏലിയാ പ്രവാചകന്റെയും (2 രാജാ. 2:1–14) സ്വർഗ്ഗാരോഹണങ്ങളുടെ ചുവടുപിടിച്ചാണ് വി. ലൂക്കോസ് വിവരിച്ചിരിക്കുന്നത്. സമാനവിവരണങ്ങൾ മോശയുടെ പേരിലും, വി. കന്യകമറിയാമിന്റെ വാങ്ങിപ്പിന്റെ വിവരണത്തിലും നാം അപ്പോക്രിഫൽ ഗ്രന്ഥങ്ങളിൽ വായിക്കുന്നുണ്ട്. നമ്മുടെ പഠനഭാഗത്തു (അപ്പൊ. പ്ര. 1:1–11) യേശുക്രിസ്തുവിന്റെ കുരിശു മരണം, പുനരുത്ഥാനം, പരിശുദ്ധാത്മാവിനായുള്ള കാത്തിരിപ്പ്, പെന്തിക്കോസ്തി, കർത്താവിന്റെ രണ്ടാം വരവ് എന്നിങ്ങനെയുള്ള സഭയുടെ അടിസ്ഥാന വിശ്വാസ ഘട്ടങ്ങൾ മറ്റെങ്ങുമില്ലാത്ത തരത്തിൽ ഭംഗിയായി കോർത്തിണക്കിയിട്ടുണ്ട് എന്നത് എടുത്തു പറയേണ്ടിയിരിക്കുന്നു.

**ശിഷ്യന്മാരുടെ ശാക്തീകരണവും സുവിശേഷ പ്രവർത്തന നിയോഗവും**

ശിഷ്യന്മാരുമായി പന്തിഭോജനം കഴിച്ചുകൊണ്ടിരിക്കുമ്പോഴാണ് യേശു അവരെ പ്രബോധിപ്പിക്കുന്നതും അതിനുശേഷമാണ് സ്വർഗ്ഗാരോഹണം ചെയ്യുന്നതും എന്നുള്ളത് ലൂക്കോസ് തന്റെ രണ്ടു പുസ്തകങ്ങളിലും വ്യക്തമാക്കുന്നു (ലൂക്കോസ് 24:42, അപ്പോ. പ്ര. 1:4). വി. മർക്കോസും ഇക്കാര്യം ശരിവയ്ക്കുന്നുണ്ട് (മർക്കോ. 16:14). പരിശുദ്ധാത്മാവ് വരുന്നതുവരെ ശിഷ്യന്മാർ യരുശലേമിൽ തന്നെ പാർത്ത്, ദൈവരാജ്യ സുവിശേഷീകരണം ആരംഭിയ്ക്കണമെന്നുള്ളതും രണ്ടു പുസ്തകങ്ങളിലും നാം വായിക്കുന്നു (ലൂക്കോ. 24:49, അപ്പോ. പ്ര. 1:4). യിസ്രായേലിന്റെ പഴയ പ്രതാപകാലത്തെ സമാനമായ പുനരാവിഷ്ക്കാരം ഇപ്പോഴുണ്ടാകുമോ എന്ന ശിഷ്യന്മാരുടെ ചോദ്യത്തിന് അത് പിതാവാം ദൈവത്തിന്റെ തീരുമാനപ്രകാരമായിരിക്കും എന്ന ഉത്തരമാണ് ക്രിസ്തു നൽകുന്നത്. പരിശുദ്ധാത്മാവിനെ പ്രാപിച്ചുകഴിയുമ്പോൾ ശിഷ്യന്മാർ യരുശലേമിലും, യഹൂദ്യയിലും, ശമര്യയിലും, ഭൂലോകമൊക്കെയിലും പോയി സുവിശേഷമറിയിക്കണമെന്നുള്ള നിയോഗം യേശു ശിഷ്യന്മാർക്ക് നൽകുന്നത് ശ്രദ്ധേയമായ ഭാഗമാണ്. ഇതിൽ യരുശലേം സഭയുടെ സ്ഥാപനസ്ഥലമായും, യഹൂദ്യ എന്നത് യറുശലേം തലസ്ഥാനമായ രാജ്യമായും, ശമര്യ എന്നത് തൊട്ടടുത്തുള്ള രാജ്യമായും നമുക്ക് മനസ്സിലാക്കാം. ചുരുക്കത്തിൽ സുവിശേഷ പ്രവർത്തനം ആരംഭിയ്ക്കേണ്ടത് സ്വന്തം ഇടത്തിൽ നിന്നാണ്; അതു സ്വന്തം ഭവനമോ, സ്വന്തം സ്ഥാപനമോ, സ്വന്തം ജോലി സ്ഥലമോ ഒക്കെയായി നമുക്ക് വ്യാഖ്യാനിക്കുവാൻ കഴിയും. നമ്മുടെ സുവിശേഷ പ്രവർത്തനങ്ങൾ തുടർന്ന് സമീപസ്ഥലങ്ങളിലേക്ക് വ്യാപിയ്ക്കുകയാണ് ചെയ്യേണ്ടത്. ഈ വേദഭാഗത്ത് "ഭൂലോമൊക്കെയിലും" എന്ന് നാം വായിക്കുമ്പോൾ ഇന്നത്തെ നമ്മുടെ ലോകപരിജ്ഞാനമനുസരിച്ച് ആസ്ട്രേലിയ-ന്യൂസിലാന്റ് മുതലായ രാജ്യങ്ങളും ആർട്ടിക് - അന്റാർട്ടിക് പ്രദേശങ്ങളും നമ്മുടെ ദൃഷ്ടിയിൽ വരുന്നുണ്ട്. എന്നാൽ അന്നത്തെ ലോകപരിജ്ഞാനത്തിൽ "ഭൂലോകം" എന്നുപറഞ്ഞാൽ റോമാസാമ്രാജ്യത്തിന്റെ അതിരുകൾക്കുള്ളിലുള്ള പ്രദേശങ്ങളെയാണ് ഉദ്ദേശിച്ചിട്ടുള്ളത് എന്നുവേണം മനസ്സിലാക്കുവാൻ. ഇതൊക്കെയാണെങ്കിലും വി. മർക്കോസ് "സൃഷ്ടി മുഴുവനും" (മർക്കോ. 16:15) എന്നുപറയുന്നതിൽ ഭൂമിശാസ്ത്രപരമായ പരിമിതികൾ ഉത്ഥിതനായ ക്രിസ്തുവിന്റെ പ്രബോധനത്തിലുണ്ടായിരുന്നില്ല എന്നു കരുതാം.

ശിഷ്യന്മാരോട് ക്രിസ്തു ആവശ്യപ്പെടുന്നത് കേവലം സുവിശേഷ പ്രഘോഷണം മാത്രമല്ല; മറിച്ച് നിങ്ങൾ "എന്റെ സാക്ഷികളാകും" എന്നുപറയുന്നതിനാൽ സുവിശേഷ പ്രവർത്തനമെന്നത് പ്രഘോഷണമുൾപ്പെടെയുള്ള ജീവിതസാക്ഷ്യമാണെന്നുള്ള പൗരസ്ത്യ ദൈവശാസ്ത്രത്തിന്റെ അടിത്തറ ഇവിടെയാണ് നാം കാണുന്നത്. പ്രസംഗം മാത്രമുള്ള (Evangelization) "മിഷൻ" (Mission) എന്നതിനെക്കാളുപരി ജീവിത സാക്ഷ്യമാണ് (Witnessing Christ in our life) പ്രധാനം. സ്വർഗ്ഗാരോഹണ സംഭവത്തിന്റെയൊടുവിൽ ക്രിസ്തുവിന്റെ രണ്ടാമത്തെ വരവിനെക്കൂടി സൂചിപ്പിക്കുന്നു (അപ്പോ. പ്ര. 1:11) എന്നത് ശ്രദ്ധിക്കേണ്ടിയിരിക്കുന്നു. വെള്ളവസ്ത്ര ധാരികളായ രണ്ടു പുരുഷന്മാരാണ് ഈ പ്രഖ്യാപനം നടത്തുന്നത്. വിവരണങ്ങളുടെ സാദൃശ്യം പരിശോധിച്ചാൽ മറുരൂപമലയിലെ സംഭവവും, സ്വർഗ്ഗാരോഹണവും തമ്മിൽ സാമ്യങ്ങളുണ്ട് എന്നതും എടുത്തുപറയേണ്ടിയിരിക്കുന്നു.

ഫാ. കെ.വി. ഏലിയാസ്
(ഓർത്തഡോക്സ് സെമിനാരി)

# യെശയ്യാ പ്രവാചകൻ

**'യെശയ്യാവ്'** എന്ന പേരിന് 'യഹോവ രക്ഷയാകുന്നു' എന്നർത്ഥം. പഴയ നിയമ പുസ്തകങ്ങളെ മൂന്നായി തിരിച്ചിട്ടുള്ളതിൽ രണ്ടാമത്തെ ഗണമായ 'പ്രവാചകൻ, പില്ക്കാല പ്രവാചകന്മാരെന്നും, പിൽക്കാല പ്രവചാകന്മാരെ വലിയ പ്രവാചകന്മാർ ചെറിയ പ്രവചാകന്മാർ എന്നും തിരിക്കുന്നുണ്ട്. അതിൽ വലിയ പ്രവാചകന്മാരിലെ ആദ്യ പുസ്തകമാണ് യെശയ്യാ പ്രവാചകന്റെ പുസ്തകം.

പ്രവാചകനുണ്ടായ ദൈവവിളിയെക്കുറിച്ച് 6–ാം അദ്ധ്യായത്തിൽ വിവരിക്കുന്നുണ്ട്. അദ്ദേഹത്തിന്റെകാലഘട്ടം സംബന്ധിച്ച് 1.1–ൽ കാണുന്നു. ഉസ്സിയാവു മരിച്ച ആണ്ടിൽ (6.1) തുടങ്ങി യെഹസ്ക്കീയാവിന്റെ കാലം വരെ ക്രി.മു. 740–701–ആയിരുന്നു യെശയ്യാവിന്റെ പ്രവചനകാലം എന്ന് പൊതുമതം. യഹൂദ പാരമ്പര്യം യെശയ്യാവ് യഹൂദരാജാവായ അഹസ്യാവിന്റെ സഹോദരനായിരുന്നു എന്നും മനശ്ശെയുട ഭരണകാലത്ത് വാളിനാൽ അറുക്കപ്പെട്ടു എന്നും വിശ്വസിക്കുന്നു. ഇതനുസരിച്ച് യശയ്യാവ് ക്രി.മു. 687–നു ശേഷമാണ് മരിക്കുന്നത്.

യെരുശലേമായിരുന്നു യെശയ്യാവിന്റെ പ്രവർത്തന കേന്ദ്രം (1.1) യഹൂദായേയും യെരുശലേമിനെയും പറ്റി ദർശിച്ച ദർശനം എന്നാണ് വായന. ശലോമോനു ശേഷം വിഭജിതമായ യിസ്രായേലിന്റെ തെക്കേരാജ്യമായ യഹൂദാരാജ്യമാണ് പരാമർശിക്കപ്പെടുന്നത്. യഹൂദായുടെ തലസ്ഥാനമായിരുന്ന യരുശലേം. പ്രവാചകന്റെ പിതാവിന്റെ പേര് ആമോസ് (1.1). പ്രവാചകനായ ആമോസല്ല. യെശയ്യാവിന്റെ പിതാവായ ആമോസ് എന്നു മനസിലാക്കണം. യെശയ്യാവ് വിവാഹിതനായിരുന്നുവെന്ന് പ്രവചനത്തിൽ സൂചനയുണ്ട്, രണ്ടു പുത്രന്മാരുടെ പേരും നൽകിയിട്ടുണ്ട് (7.3; 8:1–3). യരുശലേമിൽ പ്രവചനം നടത്തിയ മീഖായും വടക്കേരാജ്യമായി യിസ്രായേലിൽ (തലസ്ഥാനം ശമര്യ) പ്രവചനം നടത്തിയ ആമോസും ഹോശേയായും യശയ്യാവിന്റെ സമകാലീനരായിരുന്നു. ഇവർ നാൽവരെയും ചേർത്ത് ക്രിസ്തുവിനു മുമ്പ് 8–ാം നൂറ്റാണ്ടിലെ പ്രാവചകന്മാർ എന്നു പറയുന്നുണ്ട്. ഏകദേശം 40 വർഷക്കാലം യഹൂദായിൽ പ്രവർത്തിച്ച പ്രവാചകനാണ് യെശയ്യാവ്. ഈ ചരിത്ര ഘട്ടത്തിലാണ് വടക്കേരാജ്യമായ യിസ്രായേൽ–ശമര്യ അശൂർ രാജാവ് കീഴടക്കുന്നത് (2 രാജാ. 17 വായിക്കുക). തെക്കേരാജ്യമായ യഹൂദാ–യെരുശലേം അശൂരിന്റെ സമാന്തര രാജ്യമായിരുന്നുവെന്ന സൂചന 2 ദിനവൃത്താന്തം 28:21 നൽകുന്നുണ്ട്.

66 അദ്ധ്യായങ്ങളായി തിരിച്ചിട്ടുള്ള ഈ പുസ്തകം ശ്രദ്ധയോടെ വായിച്ചാൽ 1–39 അദ്ധ്യായങ്ങളാണ് യെശയ്യാവിന്റെ പ്രവർത്തന കാലത്തു നിന്നുള്ളത് എന്നു മനസിലാക്കാം. ഉസ്സിയാ രാജാവിന്റെ മരണം മുതൽ (6.1) അശൂർ രാജാവായ സൽഹേരീസിന്റെ മരണം വരെ (37.38) യുള്ള കാലമാണിത് (ക്രി.മു. 740–681). ഈ അദ്ധ്യായങ്ങളിലെ സംഭവങ്ങളെ താഴെ കാണും വിധം വിഭജിക്കാം.

1. 1.1–12.6 ഇത് യെശയ്യാവിന്റെ ഓർമ്മക്കുറിപ്പുകളാണ്. 2. 13.1–23.18 തദ്ദേശിയവും വൈദേശികവുമായ ശത്രുക്കൾക്കെതിരെയുള്ള പ്രവചനങ്ങൾ/ ദർശനങ്ങൾ, 3. 24.1–27.13 യെശയ്യാവിന്റെ വെളിപാട്. പ്രവാസാനന്തര കാലഘട്ടത്തെക്കുറിച്ചുള്ള വെളിപാടുകളാണിവ.; 4. 28.1–32.20 മിസ്രയിമിനോടു സത്യം ചെയ്യുന്നതുകൊണ്ട് യരുശലേമിനുണ്ടാകുന്ന കുരുക്കിനെ സൂചിപ്പിക്കുന്നു ഈ ഭാഗത്ത്; 5. 33.1–35.10 യുഗാന്ത്യപരമായ ചില ദർശനങ്ങളും പ്രവചനങ്ങളും; 6. 36.1–39.8, ചരിത്രപരമായ അനുബന്ധം.

ഈ ഭാഗങ്ങളിൽ, യെശയ്യാവ്, സമകാലീനരായ ആമോസ്, ഹോശേയാ, മീഖാ എന്നിവരെപ്പോലെ യഹൂദായിലെ സാമൂഹ്യ അനീതിക്കെതിരെ ശക്തമായി പ്രതികരിക്കുകയാണ്.

40 മുതലുള്ള അദ്ധ്യായങ്ങളുടെ ചരിത്ര പശ്ചാത്തലം വേറെയാണ്. ഭാഷാ ശൈലിയിലും സമീപനത്തിലും ആദ്യ 39 അദ്ധ്യായങ്ങളേക്കാൾ വളരെ വ്യത്യസ്തമാണീ ഭാഗം. അനീതിക്കെതിരെയുള്ള ഗർജ്ജനത്തിൽ നിന്ന് സമാശ്വസിപ്പിക്കുന്ന വാക്കുകളിലേക്കുള്ള മാറ്റം വ്യക്തമാണ് (40.1). ജനത്തിനു വേണ്ടി കഷ്ടപ്പെടുന്ന ഒരു ദാസനെക്കുറിച്ച് പരാമർശിക്കുന്ന നാലു ഗീതങ്ങളുണ്ട് ഈ ഭാഗത്ത്. (42:1–4; 49:1–6; 50:4–11; 52:13–53:12). ദാസഗീതങ്ങൾ എന്ന് ഇവ അറിയപ്പെടുന്നു. പാർസി രാജാവായ കോരേശിനെ യഹോവയുടെ അഭിഷിക്തനായി പറഞ്ഞിരിക്കുന്നു (45.1). ക്രി.മു. 539–ൽ പാർസി രാജാവായ കോരെശ് ബാബേൽ പ്രവാസത്തിൽ നിന്ന് മടങ്ങുവാൻ യഹൂദന്മാരെ അനുവദിച്ച് കല്പന നല്കിയ ചരിത്ര പശ്ത്താലമാണിവിടെ അനാവൃതമാക്കുന്നത്. അദ്ധ്യായങ്ങൾ 40–55 വരെ പ്രവാസത്തിന്റെ അന്ത്യകാലത്തു നിന്നുള്ളതാകയാൽ യരുശലേമിലെ യെശയ്യാവല്ല ഇതിന്റെ രചയിതാവ് എന്ന് പഴയ നിയമ പണ്ഡിതർ അഭിപ്രായപ്പെടുന്നു. ക്രി.മു. 6–ാം നൂറ്റാണ്ടിന്റെ മധ്യകാല ഘട്ടമാണ് ചരിത്ര പശ്ചാത്തലം.

56–66 അദ്ധ്യായങ്ങളിൽ വീണ്ടും ഭാഷാ ശൈലിയിലും, വേദശാസ്ത്ര ദർശനങ്ങളിലും വ്യത്യാസമുള്ളതായി ശ്രദ്ധയോടെയുള്ള വായനയിൽ വ്യക്തമാകും. ഇതിന്റെ ചരിത്ര പശ്ചാത്തലമായി പറയുന്നത് ക്രി.മു. 5–ാം നൂറ്റാണ്ടാണ്. യഹൂദജനം പ്രവാസത്തിൽ നിന്ന് മടങ്ങിയെത്തി യരുശലേമിലെ ദേവാലയം പുനഃസ്ഥാപിച്ചു. അവിടെ യാഗാർപ്പണവും തുടങ്ങി. ഈയൊരു പശ്ചാത്തലത്തിൽ അനുഷ്ഠാനങ്ങളുടെ ധാർമ്മികതയാണ് ഈ ഭാഗത്ത് പ്രധാനമായി കാണുന്നത്. പ്രവാചകന്മാരായ ഹഗ്ഗായി, സെഖര്യാവ് എന്നിവരുടെ സമകാലീകനാകാം ഈ ഭാഗത്തിന്റെ എഴുത്തുകാരൻ എന്ന് വിശ്വസിക്കപ്പെടുന്നു. യാക്കോബ്, യിസ്രായേൽ എന്നീ പേരുകൾ പരാമർശിക്കപ്പെടുന്നത്, രാഷ്ട്രീയ വീക്ഷണത്തിലല്ല, വീണ്ടെടുക്കപ്പെട്ട ജനതയെന്ന വിധത്തിൽ മാതാത്മകമായാണ്.

പ്രവചന പുസ്തകങ്ങളിൽ, പുതിയ നിയമത്തിൽ ഏറ്റവും കൂടുതൽ ഉദ്ധരണികളുള്ളത്. യശയ്യാ പ്രവചനത്തിൽ നിന്നാണ്. ഓർത്തഡോക്സ് സഭയുടെ ആരാധനയിലും സവിശേഷ സാന്നിദ്ധ്യമാണ് ഈ പുസ്തകം. മൂന്നു വ്യത്യസ്ത കാലഘട്ടങ്ങളിൽ രൂപപ്പെട്ട എഴുത്തുകൾ (യെശയ്യാ ഒന്നാമൻ ക്രി.മു. 8–ാം നൂറ്റാണ്ട്; 1–39; യെശയ്യാ രണ്ടാമൻ ക്രി.മു. 6–ാം നൂറ്റാണ്ട്; 40–55; യെശയ്യാ മൂന്നാമൻ ക്രി.മു. 5–ാം നൂറ്റാണ്ട് 56–66) ഒരുമിച്ച് ക്രോഡീകരിക്കപ്പെട്ട് പഴയനിയമ കാനോന്റെ ഭാഗമായി ലഭിച്ചിട്ടുള്ള പുസ്തകമാണ് യെശയ്യാ പ്രവാകന്റെ പുസ്തകം ഭാഷാശൈലി വേദശാസ്ത്രം, ചരിത്ര പശ്ചാത്തലം എന്നിവയാണ് ഇതിനെ മൂന്നു ഭാഗമായി മനസിലാക്കുന്നതിന് വ്യാഖ്യാനിക്കുന്നതിന് കാരണം.



# പെന്തിക്കോസ്തി പെരുന്നാൾ : ഒരു പഠനം




26
ആരാധനാ പഠനം

ഫാ. ഡോ. വർഗ്ഗീസ് പി. വർഗ്ഗീസ്, പാമ്പാക്കുട
(ഓർത്തഡോക്സ് സെമിനാരി)

ക്രൈസ്തവ പാരമ്പര്യത്തിലെ പരിശുദ്ധാത്മ പുതുക്കപ്പെരുന്നാളാണ് പെന്തിക്കോസ്തി പെരുന്നാൾ. യഥാർത്ഥത്തിൽ ഈ പെരുന്നാൾ യഹൂദ പെന്തിക്കോസ്തി പെരുന്നാളിൽ നിന്ന് രൂപം പ്രാപിച്ചതാണ്. 'അമ്പതാമത്തെ ദിവസം' എന്നാണ് പെന്തിക്കോസ്തി എന്ന ഗ്രീക്കുവാക്കിന് അർത്ഥം.

**പഴയനിയമ കാലത്ത്**

പെസഹാ, പെന്തിക്കോസ്തി, കൂടാരപ്പെരുന്നാൾ എന്നിവയാണ് യഹൂദന്മാരുടെ 3 പ്രധാന പെരുന്നാളുകൾ. യഹൂദന്മാർ അവരുടെ പെസഹാ പെരുന്നാളിനുശേഷം അമ്പതാമത്തെ ദിവസം പെന്തിക്കോസ്തിയായി ആചരിച്ചിരുന്നു. ധാന്യകൊയ്ത്തിന്റെ പെരുന്നാളായിരുന്നു പെന്തിക്കോസ്തി. ദൈവാനുഗ്രഹത്തെ നന്ദിയോടെ സ്മരിച്ചുകൊണ്ട് ആദ്യഫലം ദൈവസന്നിധിയിൽ സമർപ്പിക്കുന്നതിനുള്ള പെരുന്നാളായിരുന്നു ഇത്. വാരപ്പെരുന്നാൾ, കൊയ്ത്തുപെരുന്നാൾ, ആദ്യഫലപ്പെരുന്നാൾ എന്നെല്ലാം ഇതിന് പേരുകളുണ്ട് (പുറ. 34:22, ആവ. 16:10; സംഖ്യ 28:26, പുറ. 23:16).

**പുതിയ നിയമ കാലത്ത്**

കർത്താവിന്റെ കാലമായപ്പോഴേയ്ക്കും യഹൂദന്മാർ പെന്തിക്കോസ്തിക്കു പുതിയ അർത്ഥം നൽകി. ദൈവം സീനായ് മലയിൽ വച്ചു മോശയ്ക്കു ന്യായപ്രമാണം നൽകിയതിനെ അനുസ്മരിക്കുന്ന ദിനമായി ഇതു മാറി.

പെന്തിക്കോസ്തി ദിവസം സെഹിയോൻ മാളികയിൽ കൂടിയിരുന്ന ശിഷ്യന്മാരുടെ സംഘത്തിന്മേൽ പരിശുദ്ധാത്മാവ് ആവസിച്ച് അവരെ ആത്മനിറവുള്ളവരാക്കിത്തീർത്തു. ദൈവം മോശയ്ക്ക് ഏൽപിച്ചുകൊടുത്ത ന്യാ യപ്രമാണത്തിന് സമാനമായി പുതിയ ന്യായപ്രമാണം അപ്പോസ്തോലന്മാർക്ക് ലഭ്യമായ ദിനമാണിത്. യഹോവ തേജസിൽ സീനായ് മലയിൽ ഇറങ്ങി ന്യായപ്രമാണം മോശയെ ഏൽപിച്ചതിന് (പുറ. 24:16-18) സമാനമായി അഗ്നിജ്വാല പോലെ പരിശുദ്ധാത്മാവ് ശിഷ്യരിൽ ആവസിച്ചു. പുതിയ ഇസ്രായേലാകുന്ന സഭയുടെ ജന്മദിനമാണ് പെന്തിക്കോസ്തിയിൽ.

ആദിമ നൂറ്റാണ്ടുകളിൽ ഉയർപ്പിനുശേഷമുള്ള 50 ദിവസങ്ങൾക്കെല്ലാം കൂടി പെന്തിക്കോസ്തി ദിനങ്ങൾ എന്നാണ് പറഞ്ഞിരിക്കുന്നത്. ഈ അമ്പത് ദിവസങ്ങളും ഉയർപ്പുപെരുന്നാൾ പോലെ സന്തോഷത്തിന്റെയും, മരണത്തിന്റെയും പാപത്തിന്റെയും മേലുള്ള വിജയത്തിന്റെയും ദിവസങ്ങളായിട്ടാണ് സഭ കണക്കാക്കിയിരുന്നത്. അതുകൊണ്ടാണ് ഉപവസിക്കുന്നതും മുട്ടുകുത്തുന്നതും ഈ ദിവസങ്ങളിൽ വിലക്കിയിരുന്നത്. പെന്തിക്കോസ്തി പെരുന്നാൾ ഈ സന്തോഷോല്ലാസത്തിന്റെ പരിസമാപ്തിയെ കുറിക്കുന്നു.

**പെന്തിക്കോസ്തിയുടെ ശുശ്രൂഷ**

പെന്തിക്കോസ്തി പെരുന്നാളിന്റെ ശുശ്രൂഷ മറ്റ് പെരുന്നാളുകളിൽ നിന്ന് വ്യത്യസ്തമാണ്. സ്ലീബാ ആഘോഷങ്ങളോ വെള്ളം വാഴ്ത്തലോ ആഘോഷിക്കലോ പെന്തിക്കോസ്തി ശുശ്രൂഷയിലല്ല. ഈ ദിവസത്തെ പ്രത്യേക ശുശ്രൂഷയുടെ പേര് 'മുട്ടുകുത്തൽ ശുശ്രൂഷാ ക്രമം' എന്നാണ്.

വി. ത്രിത്വത്തിലെ ഓരോ ആളത്വത്തെയും അഭിസംബോധന ചെയ്യുന്ന മൂന്നു ശുശ്രൂഷകളായി ക്രമത്തെ വിഭജിച്ചിരിക്കുന്നു. ഓരോ ശുശ്രൂഷയുടെയും അവസാനം പരിശുദ്ധാത്മ വർഷത്തിന്റെ പ്രതീകമായി വെള്ളം തളിക്കുന്നു. വെള്ളം വാഴ്ത്തുന്ന പ്രാർത്ഥനയൊന്നും ഈ ശുശ്രൂഷയിലില്ല. ദർഗായിൽ വെള്ളം വച്ചിട്ട് അതിന്റെ മുമ്പിൽ മുട്ടുകുത്തി പ്രാർത്ഥിക്കുന്നുണ്ടെങ്കിലും ആ പ്രാർത്ഥന വെള്ളിത്തിന്മേലല്ല നടത്തുന്നത്.

പെന്തിക്കോസ്തി പെരുന്നാളിലെ പ്രത്യേക പ്രാർത്ഥനകളും വെള്ളം കൊണ്ടുള്ള തളിപ്പും മുഖേന നമ്മിൽ മങ്ങിക്കിടക്കുന്ന പരിശുദ്ധാത്മാവിനെ കൂടുതൽ ജ്വലിപ്പിക്കുവാൻ കഴിയുന്നു. മാമോദീസായിൽ പാപമോചനവും വീണ്ടും ജനനവും പരിശുദ്ധാത്മ നിറവും നാം പ്രാപിച്ചിട്ടുണ്ടെങ്കിലും ഈ ലോകജീവിതത്തിലെ നമ്മുടെ പാപക്കറകളെ ശുദ്ധീകരിക്കുവാൻ ഈ തളിപ്പ് സഹായിക്കുന്നു.



നിരണം ഭദ്രാസന MGOCSM- ന്റെയും ബാലസമാജത്തിന്റെയും നേതൃത്വ ത്തിൽ വിദ്യാഭ്യാസ മാർഗ നിർദ്ദേശ ക്ലാസ്സ് പാലിയേക്കര സെന്റ്. ജോ ർജ് ഓർത്തഡോക്സ് ദൈവാലയത്തിൽ വച്ച് നടന്നു. ഫാ. എബി. സി. മാത്യു അദ്ധ്യക്ഷത വഹിച്ചു. സമൂഹത്തിന് ഗുണകരമായ കാര്യങ്ങൾ ചെയ്യുക, നല്ല കുഞ്ഞുങ്ങളായി ദൈവാശ്രയ ബോധമുള്ളവരായി ജീവിക്കുക എന്ന് ഉദ്ഘാടന പ്രസംഗത്തിലൂടെ അഭി. ഡോ. യുഹാനോൻ മാർ ക്രിസോസ്റ്റമോസ് മെത്രാപോലീത്ത പറഞ്ഞു. ശ്രീമതി മിന്റാ മറിയം വർഗീസ് ക്ലാസ് നയിച്ചു. ഫാ. അശ്വിൻ വി. ഈപ്പൻ, ഫാ.ലിജോ മോൻ മാത്യു, ശ്രീ. സാംകുട്ടി കെ. കെ, ശ്രീമതി ലീന സജി ജേക്കബ്, ശ്രീമതി ജിഷ തോ മസ് എന്നീ മുൻകാല ഭാരവാഹികളെ ആദരിച്ചു. ഫാ. ചെറിയാൻ ജേക്കബ്, ഫാ.ജോബിൻ മാമ്മൻ ചെറിയാൻ, ഫാ.ലിജു പി. ചെറിയാൻ, ശ്രീ. ബിജു. സി. തോമസ്, അഡ്വ. ജേക്കബ് ഫിലിപ്പ്, ശ്രീമതി. ബിനു കുറിയാക്കോസ്, കുമാരി. ശേബ കെ. ഗീവർഗീസ്, കുമാരി. സ്നേഹ ജാക്സൺ, ശ്രീ. പ്രശാന്ത്, ശ്രീ. എബി സന്തോഷ് തുടങ്ങിയവർ ആശംസ പ്രസംഗം നടത്തി. 350-ൽ അധികം കുട്ടികൾ പങ്കെടുത്തു.

# കുരിശിന്റെ രശ്മികൾ: ഒരാമുഖം

പുസ്തകപരിചയം

ഫാ. ഡോ. കെ. എം. കോശി വൈദ്യൻ

വന്ദ്യ ഡോ. സി. റ്റി. ഈപ്പൻ അച്ചൻ മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ ദൈവശാസ്ത്ര വീക്ഷണമുള്ള പ്രതിഭാധനനായ ഒരു സഭാ പിതാവായിരുന്നു. വിദ്യാഭ്യാസ രംഗത്തും എക്യൂമെനിക്കൽ പ്രസ്ഥാന ങ്ങളിലുമാണ് അച്ചൻ കൂടുതലും വിരാജിച്ചത്. ലേഖനങ്ങളിലൂടെയും എഴുത്തുകളിലൂടെയും അച്ചൻ തന്റെ ആശയങ്ങൾ പങ്കുവെച്ചത്. മലങ്കര സഭ മാസികയിലും, ഓർത്തഡോക്സ് യൂത്തിലും അതിലേറെ താൻ നാന്ദി കുറിച്ച സ്റ്റാർ ഓഫ് ദി ഈസ്റ്റ് എന്ന എക്യൂമെനിക്കൽ ജേർണലിലും തന്റെ വീക്ഷണങ്ങളും അഭിപ്രായങ്ങളും അച്ചൻ പ്രകടിപ്പിച്ചു. പല മാസികകളിൽ വന്ന ലേഖനങ്ങൾ സമാഹരിച്ചതാണ് ഈ ഗ്രന്ഥം. വളരെ വിശാലമായ ഒരു ലോകമാണ് അച്ചൻ നമ്മുടെ മുന്നിൽ തുറന്നു തരുന്നത്. ദൈവശാസ്ത്രവും, ആരാധനയും, കാനൻ നിയമങ്ങളും സഭാ ഐക്യ ബന്ധങ്ങളും വിദ്യാഭ്യാസവും എല്ലാം തന്നെ അച്ചന്റെ തൂലികക്ക് വഴങ്ങി.

ഗ്രന്ഥത്തിന്റെ ആദ്യഭാഗത്തു വിവിധ ക്രിസ്തീയ സഭകളിൽ കുരിശിന്റെ പ്രേരണാശക്തിയാൽ നടത്തപ്പെടുന്ന ശ്രേഷ്ഠവും അനുകരണീയവുമായ മഹദ്പ്രസ്ഥാനങ്ങളെപ്പറ്റി പ്രതിപാദിക്കുന്നു.

"പതിനഞ്ചാം നൂറ്റാണ്ടിൽ പറങ്കികൾ വന്നപ്പോൾ നമ്മിൽ പകുതിയാളുകൾ റോമാ സഭയിൽ ലയിച്ചു. അതിന്റെ ശേഷം സി. എം .എസ്സുകാർ വന്നപ്പോൾ ഒരു ഭാഗം അവരുടെ പുറകെ പോയി. ശേഷിച്ചതിൽ ഒരു നല്ല ഭാഗം മാർത്തോമ്മാക്കാരായി. ബാക്കിയുള്ളവരാണ് പാത്രിയർക്കീസ് കക്ഷിയെന്നും കാതോലിക്ക കക്ഷിയെന്നും പറഞ്ഞു രണ്ടു വ്യാഴവട്ടക്കാലമായി ധീരധീരം പോരാടിക്കൊണ്ടിരിക്കുന്നത്. ഇതിനിടയിൽ ഒരു വിഭാഗം റീത്തികരിക്കപ്പെടുകയും ചെയ്തു". "എത്ര ഭയാനകമായ അവസ്ഥ" എന്നാണ് അദ്ദേഹം പറയുന്നത്.

നാം കൃപയിൽനിന്നു വീണു പോയെന്നും അനുതപിച്ചു വിശ്വാസം പഠിച്ചു, ആരാധനയുടെയും അനുഷ്ഠാനങ്ങളുടെയും അർഥം മനസിലാക്കി ആത്മീയ ഫലങ്ങൾ പുറപ്പെടുവിച്ചു ഭിന്നതകൾ അകറ്റി തിരികെ വരണം". അദ്ദേഹം ആഹ്വാനം ചെയ്യുന്നു.

തെക്കരെന്നും വടക്കരെന്നും ഉള്ള വ്യത്യാസം സഭയിൽ ഉണ്ടാകരുതെന്നും എല്ലാവരും ഒരുപോലെ നിന്ന് സഭാകാര്യങ്ങളിൽ ഇടപെടണമെന്നും വിഭാഗീയ ചിന്തകൾ ഒരിക്കലും പാടില്ലെന്നും നിർദ്ദേശിച്ചു. ആഭ്യന്തരമായ ഒരു പുനരുത്ഥാനവും ഒരു മനസ്സുതിരിവും നമ്മുടെ സഭക്കുണ്ടാവണമെന്നും എങ്കിൽ മാത്രമേ ശക്തിപ്രാപിക്കയുള്ളു എന്നും ഉപദേശിക്കുന്നു.




സ്ലീബാ ദാസ സമൂഹത്തിന്റെ പതിനാറാം വാർഷിക സമ്മേളനത്തിൽ നടത്തിയ പ്രസംഗം എന്തുകൊണ്ടും സഭയെക്കുറിച്ചുള്ള വളരെ പ്രത്യാശയോടെയാണ് അദ്ദേഹം നടത്തിയത്. നമ്മുടെ മിഷനറി പ്രവർത്തനങ്ങൾ സ്ലീബാദാസ സമൂഹത്തിൽ മാത്രം ഒതുക്കരുതെന്ന്, സമൂഹത്തിലെ മേലെ തട്ടിലുള്ളവരോടും താഴെതട്ടിലുള്ളവരോടും ഒരുപോലെ പ്രവർത്തിച്ചും ഇടപെട്ടും മിഷനറി പ്രവർത്തനങ്ങളിലൂടെ സഭയുടെ അതിർ വിശാലമാക്കുവാൻ ശ്രമമുണ്ടാകണം. നമുക്ക് ചൈന, ജപ്പാൻ മുതലായ പൗരസ്ത്യരാജ്യങ്ങളോടും പ്രത്യേക ചുമതലയുണ്ട്. നമ്മുടെ മിഷനറിമാർ ഒരുകാലത്ത് പാശ്ചാത്യ രാജ്യങ്ങളിലേക്കും പോകേണ്ടിവരും. ലോകത്തെ നമ്മുടെ സമ്പത്തായി ദൈവം നീക്കിവച്ചിരിക്കുന്നു. എന്നാൽ നാമോ വ്യക്തിവിദ്വേഷത്തിനും വർഗീയ മത്സരത്തിനുമായി നമ്മുടെ സകല സമ്പത്തും, ശക്തിയും വിനിയോഗിക്കുന്നു. ഇത്രയും പറഞ്ഞിട്ട് ഈ പ്രസംഗം അവസാനിപ്പിക്കുമ്പോൾ ആധുനിക സഭയോട് ഒരു ചോദ്യം ഉന്നയിച്ചുകൊണ്ടാണ് തന്റെ പ്രവാചകദൗത്യം നിർവഹിക്കുന്നത്. "എന്ന് നമ്മുടെ സഭ ആത്മീയ ദർശനം കാണും?"

കത്തോലിക്കാ സഭയും ഓർത്തഡോക്സ് സഭകളും, പ്രൊട്ടസ്റ്റന്റ് സഭകളും യോജിച്ചുള്ള ക്രിസ്തീയ കൂട്ടായ്മയാണ് ബഹുമാനപ്പെട്ട ഈപ്പനച്ചൻ വരച്ചുകാട്ടുന്നത്. എക്യൂമെനിക്കൽ പ്രസ്ഥാനങ്ങളിലെ ഒരു കർമ്മയോഗി ആയിരുന്നു അദ്ദേഹം. ആധുനിക കാലത്തെ ഒരു സഭാ പിതാവായി അദ്ദേഹത്തെ കാണുകയും അദ്ദേഹത്തിന്റെ രചനകൾ പഠിക്കുകയും ചെയ്യേണ്ടത് കാലഘട്ടത്തിന്റെ ആവശ്യമാണ്. ഈ ലേഖന സമാഹാരം നമുക്ക് അറിവിന്റെ പുതിയ വാതിലുകൾ തുറന്നു തരട്ടെ!

## 1. മരണമില്ലാത്ത സഭാ സ്മരണകൾ

ഗ്രന്ഥകർത്താ.: ചെമ്പകശ്ശേരിൽ കൊച്ചുകൊച്ച്
60 വർഷത്തെ സഭാ സ്മരണകൾ പ്രകാശനം
19-6-2022 ൽ കൊല്ലാട് സെന്റ് പോൾസ് പള്ളിയിൽ.
വില: 150 രൂപ; പ്രീ പബ്ലിക്കേഷൻ വില 100 രൂപ മാത്രം

## 2. പ. പരുമലത്തിരുമേനിയും കുന്നംകുളവും: മരിച്ച കുട്ടിയെ ഉയർപ്പിച്ചു.

ഗ്രന്ഥകർത്താ: അഡ്വ. ഡോ. പി.സി. മാത്യു പുലിക്കോട്ടിൽ കുന്നംകുളം. അവതാരിക: ഡോ. ഗീവർഗീസ് മാർ യൂലിയോസ് മെത്രാപ്പോലീത്ത, പ്രകാശനം 3-7-2022, വില 150 രൂപ; പ്രീപബ്ലിക്കേഷൻ വില 100 രൂപ.

പ്രസാധകൻ കെ.വി. മാമ്മൻ,
കോട്ടയ്ക്കൽ
മാങ്ങാനം പി.ബി. 10, കോട്ടയം-18,
ഫോൺ: 0481-2578936.

സഭാ ചരിത്ര പുസ്തകങ്ങളും മറ്റും വീടുതോറും സഞ്ചരിച്ചു വിൽക്കുന്നതിനു താല്പര്യമുള്ള സഭാ സ്നേഹികളായ യുവാക്കളെ ആവശ്യമുണ്ട്. നല്ല കമ്മീഷൻ. 1000 രൂപ മുടക്കിയാൽ 500 രൂപ വരെ ലാഭം. പ്രസാധകനുമായി ബന്ധപ്പെടുക.

## ഗാനങ്ങൾ ക്ഷണിക്കുന്നു

ഒവിബിഎസ് 2023 ലേക്ക് ഗാനങ്ങൾ ക്ഷണിക്കുന്നു. ദൈവ ത്തിൽ വസിപ്പിൻ (യോഹ . 15:14) എന്ന ചിന്താവിഷയം ആസ്പദമാക്കിയുള്ള ഗാനങ്ങൾ 2022 ജൂലൈ 31 ന് മുമ്പായി അയച്ചു തരണം.

**വിലാസം : OSSAE, Catholicate Aramana, Devalokam P.O., Pin- 686004. ഫാ. ടൈറ്റസ് ജോൺ (ഡയറക്ടർ OVBS PH: 859388771) email malankaraovbs@gmail.com**

## സാഹിതീയം – 2022

**കോട്ടയം:** കേരളത്തിന്റെ വിദ്യാഭ്യാസ -സാഹിത്യ-സാംസ്കാരിക രംഗത്തു മികച്ച സംഭാവനകൾ നൽകിയ ക്രൈസ്തവരെ അനുസ്മരിക്കുന്നതിനു മലങ്കര ഓർത്തഡോക്ൾസ് സഭയുടെ നവജ്യോതി മോംസ് ചാരിറ്റബിൾ സൊസൈറ്റിയും കേരള പവർ മൈൻഡ് മിഷൻ (കെപിഎംഎം) പ്രസ്ഥാനവും കൈകോർക്കുന്നു. സെമിനാറുകൾ, സിമ്പോസിയങ്ങൾ, പ്രബന്ധ മത്സരങ്ങൾ, പ്രസിദ്ധീകരണങ്ങൾ തുടങ്ങിയവയിലൂടെ കേരള ക്രൈസ്തവരുടെ മികച്ച സംഭാവനകൾ അനാവരണം ചെയ്യാനുള്ള ശ്രമമാണ് നടത്തുന്നത്. ഇതിന്റെ ആദ്യപടിയായി കേരളത്തിലെ വിവിധ കലാലയങ്ങളിലെ വിദ്യാർത്ഥികൾക്കായി പ്രബന്ധ മത്സരവും സിമ്പോസിയവും സംഘടിപ്പിക്കുന്നു. ഓരോ കലാലയങ്ങളിൽനിന്നും തെരഞ്ഞെടുക്കപ്പെടുന്ന പ്രബന്ധത്തിനു പുരസ്ക്കാരം നൽകും. ക്ഷണിക്കപ്പെടുന്ന പ്രബന്ധകർത്താക്കളെ ഉൾപ്പെടുത്തി ജൂലൈ 16 ന് സിംബോസിയം നടത്തും. *വിവിരങ്ങൾക്ക്: നവജ്യോതി മോംസ് ചാരിറ്റബിൾ സൊസൈറ്റി, ദേവലോകം, കോട്ടയം, പിൻ:686004, email: navajyothimoms@yahoo.com, Mob: 7025067695, Mob:9846352615*

"മൃതിയും യാതനയും വാഴാത്തൊരിടത്തിൽ
പാർപ്പിക്കേണമേ നിൻ പരിശുദ്ധന്മാരൊപ്പം
മൃതരെ ശോഭനശാലകളിൽ"



**V.C. MATHUKUTTY & AMMINI MATHEW**
VALUPARAMBIL (H)
KARUVATTA

കഷ്ടപ്പാടുകളില്ലാത്ത ഒരു ജീവിതവും ഈ ലോകത്ത് ഇല്ല. കഷ്ടതയുടെ വിരാമം ദൈവരാജ്യത്തിൽ മാത്രമേ ഉണ്ടാകൂ.

കഷ്ടപ്പാടുകളെ നേരിടാൻ സാധ്യമായ രണ്ട് വഴികളേയുള്ളൂ.

ഒന്നുകിൽ ഒരാൾ അവയെ താഴ്മയോടെ സ്വീകരിച്ച് തനിക്കും മറ്റുള്ളവർക്കും രക്ഷയുടെ മാർഗമാക്കി മാറ്റുന്നു; അല്ലെങ്കിൽ മത്സരവും തിരസ്കരണവും കൊണ്ട് അവയാൽ തോൽപ്പിക്കപ്പെടുന്നു, അങ്ങനെ ഇഹത്തിലും നിത്യതയിലും 'ദൈവത്തെ ശപിക്കുകയും മരിക്കുകയും' (ഇയ്യോബ് 2.9-10). എന്ന തരത്തിലുള്ള സമീപനം.

'ക്രിസ്തുയേശുവിൽ ദൈവിക ജീവിതം നയിക്കാൻ ആഗ്രഹിക്കുന്ന എല്ലാവരും പീഡിപ്പിക്കപ്പെടും' (1 തിമോ 3.12); ക്രിസ്ത്യാനികൾ 'വിവിധ പരീക്ഷണങ്ങളെ അഭിമുഖീകരിക്കുമ്പോൾ' (വി. യാക്കോബ് 1.2) 'അതെല്ലാം സന്തോഷമായി കണക്കാക്കണം', തിരുനാമത്തിന്നു വേണ്ടി അപമാനം സഹിപ്പാൻ യോഗ്യരായി എണ്ണപ്പെടുകയാൽ അവർ സന്തോഷിച്ചുകൊണ്ടു ന്യായാധിപസംഘത്തിന്റെ മുമ്പിൽനിന്നു പുറപ്പെട്ടുപോയി. (അ. പ്രവൃത്തികൾ 5:41)

കഷ്ടതകൾ ഒഴിവാക്കിക്കൊണ്ടുള്ള ക്രിസ്തീയ ജീവിതത്തെക്കുറിച്ചുള്ള പഠിപ്പിക്കലുകൾ വളരെയധികം പ്രബലമായി വരുന്ന ഒരു സന്ദർഭത്തിൽ ക്രിസ്തുവിന്റെ കഷ്ടാനുഭവങ്ങളും വിശ്വാസജീവിതത്തിലെ കഷ്ടതകളെയും കുറിച്ച് സംസാരിച്ചിട്ടുള്ള പൗലോസ് ശ്ലീഹായുടെ കാഴ്ചപ്പാടിൽ, കഷ്ടതകൾ എന്താണ്, അത് എന്തിനെയാണ് വെളിപ്പെടുത്തുന്നത് എന്ന് കൊലോസ്യ ലേഖനം ഒന്നാം അധ്യായത്തിലെ ഇരുപത്തിനാലാമത്തെ വാക്യത്തിന് അടിസ്ഥാനപ്പെടുത്തിയുള്ള ചിന്തകളാണ് പങ്കുവയ്ക്കുന്നത്.

നാല് പ്രാഥമിക നിരീക്ഷണങ്ങൾ

**1. പൗലോസിന്റെ കഷ്ടതകൾ, ദൈവത്തിന്റെ കരുണ നിമിത്തം**

പൗലോസിന്റെ കഷ്ടപ്പാടുകൾ മുൻ വാക്യങ്ങളിൽ പറഞ്ഞിരിക്കുന്ന ദൈവത്തിന്റെ കരുണയിലും കൃപയിലും നിന്നാണ് ഒഴുകുന്നത്. കൊലോസ്യ ലേഖനം ഒന്നാം അധ്യായത്തിലെ 21-23 വാക്യങ്ങൾ യേശുക്രിസ്തുവിന്റെ മരണത്തിലൂടെ പാപികളെ വീണ്ടെടുക്കുന്നതിനുള്ള ദൈവത്തിന്റെ കരുണ എടുത്തുകാട്ടുന്നു. 23-ാം വാക്യത്തിന്റെ അവസാനം, താൻ ഈ സുവിശേഷ പ്രത്യാശയുടെ ശുശ്രൂഷകനായിത്തീർന്നുവെന്ന് പൗലോസ് പറയുന്നു. തുടർന്ന് 24-ാം വാക്യത്തിൽ, അദ്ദേഹം തന്റെ ശുശ്രൂഷയെക്കുറിച്ചും അതിന്റെ കഷ്ടപ്പാടുകളെക്കുറിച്ചും സംസാരിക്കാൻ തുടങ്ങുന്നു.

അതുകൊണ്ട്, ക്രിസ്തുവിനുവേണ്ടിയും അവന്റെ സഭയ്ക്കുവേണ്ടിയും കഷ്ടപ്പെടാൻ സെന്റ്.പോൾ ദൈവത്തിന്റെ കരുണയാൽ ആവേശഭരിതനാണെന്ന് നമുക്ക് മനസ്സിലാവും. സമാനമായ യുക്തിയാണ് റോമർ 9:1-6-ലും കാണപ്പെടുന്നത്, അവിടെ എട്ട് അധ്യായങ്ങളോളം ദൈവത്തിന്റെ കാരുണ്യങ്ങൾ പ്രഖ്യാപിച്ച ശേഷം, തന്റെ സഹോദരന്മാർക്ക് രക്ഷയെ നേടി കൊടുക്കുവാൻ കഴിയുമെങ്കിൽ, സ്വന്തം രക്ഷ നഷ്ടപ്പെടുത്തണമെന്ന് അദ്ദേഹം ആവേശത്തോടെ നിർദ്ദേശിക്കുന്നു. കഷ്ടത കരുണയിൽ നിന്ന് വിച്ഛേദിക്കാനാവില്ല. കരുണയില്ലാതെ കഷ്ടപ്പാടുകൾക്ക് ശക്തിയില്ല. ദൈനംദിന ജീവിതത്തിലെ ഓരോ നിമിഷത്തിലും തങ്ങൾ അനുഭവിച്ച ദൈവീക കരുണയും ആശ്വാസവും വഴി, കഷ്ടതയും സഹിഷ്ണുതയും കഷ്ടപ്പാടിനുള്ള കാരണങ്ങളും നന്നായി കണ്ടെത്തുവാൻ വിശുദ്ധന്മാർക്ക് കഴിഞ്ഞു.

**2: പൗലോസിന്റെ കഷ്ടതകൾ, ക്രിസ്തുവിനോടൊപ്പം .**

പൗലോസ് 'ക്രിസ്തുവിന്റെ കഷ്ടതകളിൽ കുറവുള്ളത് തന്റെ ജീവിതം കൊണ്ട് പൂർത്തീകരിക്കുക'യാണെന്ന് 1:24 ൽ പറയുന്നു. ക്രിസ്തുവിനു വേണ്ടി താൻ എന്തെങ്കിലും ത്യാഗം ചെയ്യുന്നുവെന്നോ ക്രിസ്തുവിനു വന്ന പോരായ്മകൾ താൻ പരിഹരിക്കുകയാണ് എന്നോ ഇതിനർത്ഥമില്ല.

പൗലോസിന്റെ കഷ്ടപ്പാടുകൾ ക്രിസ്തുവിന്റേതുമായി ബന്ധപ്പെട്ടിരിക്കുന്നു. ക്രിസ്തുവിൻറെ കഷ്ടപ്പാടുകൾ മുഴുവൻ ഉന്നം വെച്ചത് അവന്റെ ശരീരമാകുന്ന സഭയെ ആയിരുന്നു. സഭയുടെ നന്മയ്ക്കുവേണ്ടി ഇനിയും ഒരുവൻ അനുഭവിക്കാൻ നിശ്ചയിക്കപ്പെട്ട മുഴുവൻ കഷ്ടതകളും തന്റെ ചുരുങ്ങിയ ജീവിതം കൊണ്ട് നിർവഹിക്കുവാൻ താൻ ഒരുക്കമാണ് എന്നാണ് പൗലോസ് ഇവിടെ സൂചിപ്പിക്കുന്നത്. അതായത് യേശുവിന്റെ കഷ്ടതകളുടെ അതേ അതിരിലേക്ക് അവ വ്യാപിക്കുന്നു.

പൗലോസ് സഭയെ പീഡിപ്പിക്കുമ്പോൾ, യേശു അവനെ അഭിമുഖീകരിച്ച് ചോദിക്കുന്നത് 'നീ എന്തിനാണ് എന്നെ ഉപദ്രവിക്കുന്നത് 'എന്നാണ്. (അപ്പോ. പ്രവൃത്തികൾ 9:6). മരിച്ചവരിൽ നിന്ന് ഉയിർപ്പിക്കപ്പെട്ട യേശുക്രിസ്തു തന്റെ സഭയുമായി ഏകീകരിക്കപ്പെടുന്നു, തൽഫലമായി, സഭ കഷ്ടപ്പെടുമ്പോൾ, ക്രിസ്തു കഷ്ടപ്പെടുന്നു. അതുകൊണ്ട് താൻ ക്രിസ്തുവിനോടൊപ്പം കഷ്ടപ്പെടുന്നുവെന്നാണ് പൗലോസ് പറയുന്നത്. ഫിലിപ്പിയർ 3:10-ൽ ഈ ആശയം വ്യക്തമാക്കുന്നു, 'ഞാൻ അവനെയും അവന്റെ പുനരുത്ഥാനത്തിന്റെ ശക്തിയെയും അറിയുകയും അവന്റെ കഷ്ടപ്പാടുകളിൽ പങ്കുചേരുകയും അവന്റെ മരണത്തിൽ അവനെപ്പോലെ ആകുകയും ചെയ്യട്ടെ' എന്ന് അവൻ പറയുമ്പോൾ. ക്രിസ്തുവിന്റെ സഹനങ്ങളിൽ ഒരുവൻ നിർവഹിക്കേണ്ട ഒരു കൂട്ടായ്മയുണ്ട്. അതുകൊണ്ട് പൗലോസ് ജഡത്തിൽ കഷ്ടപ്പെടുമ്പോൾ, ക്രിസ്തു കഷ്ടപ്പെടുന്നു, അങ്ങനെ അപ്പോസ്തോലനും ക്രിസ്തുവിനോടൊപ്പം കഷ്ടപ്പെടുന്നു.

**3. പൗലോസിന്റെ കഷ്ടതകൾ, സഭയ്ക്കു വേണ്ടി.**

അപ്പോസ്തോലന്റെ കഷ്ടപ്പാടുകൾ/കഷ്ടതകൾ, ക്രിസ്തുവിന്റെ മണവാട്ടിയായ സഭയ്ക്കുവേണ്ടി ചെയ്യുന്നതായി കണക്കാക്കുന്നു. ഈ വിധത്തിൽ, അവൻ തന്റെ കഷ്ടപ്പാടുകൾ ഒരു നേട്ടമായി കാണുന്നു. ഈ ആശയം കൊലോസ്യർ 1:29,2:1 എന്നീ ഭാഗങ്ങളിൽ വീണ്ടും കാണാം.



**4. പൗലോസിന്റെ കഷ്ടതകൾ സുവിശേഷത്തിന്റെ വളർച്ചയ്ക്കായി...**

ക്രിസ്തുവിന്റെ സുവിശേഷം വളരെ ശക്തിയോടെ മുന്നോട്ടു പോകും എന്ന ആവേശവും പ്രത്യാശയും പൗലോസിന്റെ വാക്കുകളിൽ കാണാം (1:2429).

സുവിശേഷം അത്രമേൽ ശക്തിയോടെ പുറപ്പെടുന്നത് കണ്ട് പൗലോസ് തന്റെ കഷ്ടപ്പാടുകളിൽ സന്തോഷിക്കുന്നു. തന്നെ ദ്രോഹിക്കാൻ ഞാൻ ശ്രമിക്കുന്ന ചില സുവിശേഷകരെ പറ്റി ഫിലിപ്പിയർക്ക് എഴുതിയ ലേഖനത്തിൽ പൗലോസ് ശ്ലീഹ സൂചിപ്പിക്കുന്നുണ്ട് (ഫിലിപ്യർ 1:15-18). പക്ഷേ അവിടെയും, തിരുവചന പ്രഘോഷണത്തിന്റെ വെളിച്ചത്തിൽ മാത്രം സ്വയം പ്രകടമാക്കുന്ന, സുവിശേഷം പ്രോത്സാഹിപ്പിക്കുന്ന പൗലോസിന്റെ മനോഭാവം കാണാം. പൗലോസ് അപ്പോസ്തോലൻ കാരാഗ്രഹത്തിൽ ആയിരിക്കുമ്പോൾ, ചില സുവിശേഷകർ അവരുടെ പ്രസംഗങ്ങൾ വഴി പൗലോസിനേ ദ്രോഹിക്കുന്നതിൽ സന്തോഷിക്കുന്നതായി അദ്ദേഹം പറയുന്നുണ്ട്; (ഫിലിപ്പിയർ 1:17), മറ്റവരോ എന്റെ ബന്ധനങ്ങളിൽ എനിക്കു ക്ലേശം വരുത്തുവാൻ ഭാവിച്ചുകൊണ്ടു നിർമ്മലതയോടെയല്ല ശാഠ്യത്താൽ അത്രേ ക്രിസ്തുവിനെ പ്രസംഗിക്കുന്നത്'. പക്ഷേ പൗലോസിന്റെ പ്രതികരണം അതിശയകരമാണ്. (1:18-20). ഇതെല്ലാം കൂട്ടിച്ചേർത്താൽ, പൗലോസിന്റെ കഷ്ടപ്പാടിന്റെ സന്ദർഭം നാം കാണുന്നത് ശുശ്രൂഷയുടെ വെളിച്ചത്തിലാണ്; ഏതെങ്കിലും തരത്തിലുള്ള കൂടുതൽ യോഗ്യതയ്ക്കോ അനുകൂലമായ വർദ്ധനയ്ക്കോ വേണ്ടിയല്ല തന്റെ പ്രവർത്തനങ്ങൾ. സുവിശേഷ പ്രഘോഷണത്തിന് വേണ്ടിയാണ്. പൗലോസിന്റെ കഷ്ടപ്പാടുകൾ രക്ഷ ഉറപ്പാക്കുവാൻ വേണ്ടിയല്ല;, അത് ഇതിനകം നേടിയ ഉറപ്പായ രക്ഷയെ പ്രഖ്യാപിക്കുന്നതാണ്.



**രണ്ട് വ്യാഖ്യാന അതിരുകൾ**

ഈ ഭാഗം, പുതിയ നിയമത്തിൽ ഉടനീളവും, പ്രത്യേകമായി കൊലോസ്യ ലേഖനത്തിലെ ചില ഭാഗങ്ങളുമായി താരതമ്യപ്പെടുത്തുമ്പോൾ ദൈവശാസ്ത്രപരമായ തെറ്റുകൾ വരുത്തുന്നതിൽ നിന്ന്, പഠിതാവിനെ സംരക്ഷിക്കുന്ന മറ്റ് ചില കാര്യങ്ങൾ കൂടി കാണാനാവും.

1. പൗലോസിന്റെ ദൈവശാസ്ത്രം, ക്രിസ്തുവിന്റെ കുറവുകളെ പറ്റി അല്ല. യേശു ക്രൂശിലെ പീഡാനുഭവങ്ങൾ കുറവാണെന്ന് സെന്റ്.പോൾ പറയുന്നില്ല. മാത്രവുമല്ല,അവന്റെ രക്ഷയുടെ സിദ്ധാന്തം സ്ഥിരതയുള്ളതാണ്. അത് ക്രിസ്തുവിന്റെ മറുവിലയായ മരണത്തിന്റെ ഏകസ്വഭാവത്തെ എപ്പോഴും ഉയർത്തുന്നു (റോമർ 5, 8; ഗലാത്യർ 3-4-ലെ). കൊലോസ്സ്യരിൽ, ക്രിസ്തുവിന്റെ പ്രവൃത്തി രക്ഷയ്ക്ക് പര്യാപ്തവും അത്യാവശ്യവും എന്ന് പൗലോസ് വ്യക്തമാക്കുന്നു (കൊലൊസ്സ്യർ 1:12-14. 1:15-20. 2:13-15). ക്രിസ്തു കുരിശിൽ മരിച്ചപ്പോൾ, അത് പൂർത്തിയായി. മനുഷ്യ വർഗ്ഗത്തിന്റെ വീഴ്ചയ്ക്ക് മതിയായ പ്രായശ്ചിത്തം ക്രിസ്തുവിന്റെ ക്രൂശിലെ മരണം മൂലം സാധ്യമായിത്തീർന്നു. ഇതാണ് പൗലോസിന്റെ കുരിശിന്റെ സന്ദേശവും പുതിയ നിയമത്തിന്റെ പ്ലീനറി സന്ദേശവും (വി. യോഹന്നാൻ 19:30; എബ്രായർ 9-10).

2. പൗലോസിന്റെ സമീപനം. ഒരു പുതിയ വ്യാഖ്യാനം അവതരിപ്പിക്കുന്നു.

യേശു ക്രൂശിൽ മരിച്ചു, അവന്റെ രക്തം ചൊരിഞ്ഞു, ക്രൂശിക്കപ്പെട്ടു, വധിക്കപ്പെട്ടു. എന്നാൽ അവൻ ക്രൂശിൽ പീഡിതനല്ല. യേശുവിനെ അനുഗമിക്കുന്ന വിശ്വാസ സമൂഹം പതിവായി പ്രതീക്ഷിക്കേണ്ട ഭാഷയാണിത്. കഷ്ടതകൾ, പരീക്ഷണങ്ങൾ, കഷ്ടപ്പാടുകൾ എന്നിവ മശിഹൈക സമൂഹത്തിന്റെ അവകാശമാണ്.

ഈ ഘടകങ്ങൾ ഒരുവൻ ക്രിസ്തുവിനോട് ചേർന്ന് നിൽക്കേണ്ടതിന്റെയോ ക്രിസ്തു നമ്മോട് ചേർന്നുനിൽക്കുന്നു എന്നുള്ളതിന്റെയോ പ്രത്യക്ഷമായ സൂചനകളാണ്. ക്രിസ്തുവിനെ പിന്തുടരുന്ന ഒരാൾ ദൈവത്തെപ്രതി പലവിധമായ കഷ്ടാനുഭവങ്ങളിലൂടെ കടന്നു പോകേണ്ടതായി വന്നേക്കുമെന്ന് പ്രതീക്ഷിക്കണം. അതുകൊണ്ടാണ് തന്നെ അനുഗമിക്കുന്ന എല്ലാവരും കുരിശ് എടുക്കണമെന്ന് യേശു പറഞ്ഞത്. ക്രിസ്തുവിനെ അനുഗമിക്കാനുള്ള ആഹ്വാനമാണ് അത്. അഥവാ ക്രിസ്തുവിനെ പിന്തുടരുന്നവർ ക്രൂശിന്റെ എന്റെ അനുഭവം കൂടി പ്രതീക്ഷിച്ചുകൊണ്ട് വേണം അവന്റെ പിന്നാലെ ചെല്ലുവാൻ എന്ന ഓർമ്മപ്പെടുത്തലാണ് കർത്താവ് നൽകുന്നത്. 'ശിഷ്യത്വത്തിന്റെ വില' എന്ന് ഡീട്രിച്ച് ബോൺഹോഫർ വിശേഷിപ്പിക്കുന്നത് ഈ അനുഭവത്തെ ആണ്. പൗലോസ് ഇവിടെ പരാമർശിക്കുന്ന തരത്തിലുള്ള കഷ്ടപ്പാടുകൾ 2 കൊരിന്ത്യർ 1:3-8-ൽ കൂടുതൽ പൂർണ്ണമായി വികസിപ്പിച്ചെടുത്തിട്ടുണ്ട്, അത് ശുശ്രൂഷയുടെയും സുവിശേഷ സേവനത്തിന്റെയും വഴികളിൽ ഒരാൾ കടന്നു പോകേണ്ടി വരുന്ന കഷ്ടതകളെക്കുറിച്ച് പറയുന്നു.

ക്രിസ്തു ക്രൂശിൽ ചെയ്തത് സ്ഥലത്തിലും സമയത്തിലും ഒരു പ്രത്യേക സംഭവമായിരുന്നു, ക്രിസ്തുവിന്റെ മനുഷ്യാവതാരവും പീഡാനുഭവവും ക്രൂശ് മരണവും ഒരു പ്രത്യേക കാലത്ത് ഒരു പ്രത്യേക സമയത്ത് സംഭവിച്ച ഒരു കാര്യമാണ്. എന്നാൽ അതിന്റെ വിശാലമായ മറ്റൊരു മുഖം, അത് എല്ലാ കാലത്തിനും എല്ലാ ആളുകൾക്കും വേണ്ടിയുള്ളതാണ് എന്നതാണ്. അതുകൊണ്ടാണ് പൗലോസ് ശ്ലീഹ താൻ കൂടി ക്രിസ്തുവിന്റെ അനുഭവത്തിൽ പങ്കാളി ആവേണ്ടവനാണ് എന്ന ബോധ്യത്തോടെ, ഞാനിപ്പോൾ കടന്നുപോകുന്ന പ്രയാസങ്ങളുടെയും പ്രതിസന്ധികളുടെയും ഒക്കെ അനുഭവങ്ങൾ ക്രിസ്തുവിന്റെ കഷ്ടാനുഭവങ്ങളോട് ചേർന്നുനിൽക്കുന്നതാണ് എന്ന ഭാഷയിൽ പ്രസ്താവിക്കുന്നത്.

# .... കുറവായത് പൂരിപ്പിക്കാൻ...

ഫാ. കെ.കെ. വർഗീസ്

ആ തരത്തിൽ, ഈ ഏകീഭവിക്കൽ എല്ലാവരുടെയും ഉത്തരവാദിത്വമാണ്, അത് എല്ലാ ആളുകളിലേക്കും വ്യാപിപ്പിക്കേണ്ടതുണ്ട്, അങ്ങനെ ഓരോരുത്തരും ക്രിസ്തുവിന്റെ കഷ്ടാനുഭവങ്ങളോട് തങ്ങളുടേത് കൂടി ചേർത്തു വെക്കുമ്പോൾ അതിന് മറ്റൊരു മാനം ലഭിക്കുന്നു എന്നിങ്ങനെ വിശദീകരി ക്കുന്നത്. പൗലോസിന്റെ കഷ്ടപ്പാടുകളും നിങ്ങളുടെ കഷ്ടപ്പാടുകളും എന്റെ കഷ്ടപ്പാടുകളും എല്ലാം തന്നെ ക്രിസ്തുവിന്റെ കഷ്ട്ടാനുഭവങ്ങളിൽ കുറവു ള്ളത് പരിഹരിക്കൽ ആണ് എന്ന കാഴ്ചപ്പാട് പൗരസ്ത്യ വിശ്വാസത്തിന്റെ മുഖമാണ്.

ക്രിസ്തുവിന്റെ കഷ്ടാനുഭവം വഴി ഉദ്ഘാടനം ചെയ്യപ്പെട്ട പ്രഖ്യാപനത്തിന് എന്തെങ്കിലും കുറവുകൾ വിശ്വാസികളുടെ പിന്നീടുള്ള ജീവിതത്തിൽവന്നു പോയിട്ടുണ്ടെങ്കിൽ ആയതിന്റെ അഭാവം നികത്താൻ നമ്മളോരോരുത്തരും കഷ്ടപ്പെടുന്നു. തന്റെ വ്യക്തിപരമായ കഷ്ടതകൾ, ക്രിസ്തു ചെയ്തതിനെ തന്നെയാണ് പ്രഖ്യാപിക്കുന്നത് എന്ന് പൗലൂസ് പ്രഖ്യാപിക്കുന്നു. അങ്ങനെ വരുമ്പോൾ, നമ്മുടെ ക്ലേശങ്ങളിൽ, അവന്റെ മരണവും പുനരുത്ഥാനവും കൂടിയാണ് ഉൾചേർന്നിരിക്കുന്നത്. ഈയൊരു ബോധ്യവും കാഴ്ചപ്പാടും ആണ് ക്രൈസ്തവ ജീവിതത്തിന്റെ ഔന്നത്യം. ഇതിനെ കുറിച്ച് ജോൺ പൈപ്പർ എന്ന എഴുത്തു കാരൻ എഴുതുന്നു: പാപികൾക്കുവേണ്ടി കഷ്ടപ്പെടുകയും മരിക്കുകയും ചെയ്തുകൊണ്ട് ക്രിസ്തു ലോകത്തിനായി ഒരു സ്നേഹസമർപ്പണം ഒരുക്കിയിരിക്കുന്നു. അത് പൂർണവും യാതൊന്നിനും കുറവില്ലാത്തതുമാണ്.

ക്രിസ്തുവിന്റെ കഷ്ടതകൾ ലോകത്തിന് മുമ്പിൽ വ്യക്തിപരമായി അവ തരിപ്പിക്കാൻ ക്രിസ്തുവിന്റെ ആളുകളെ (സെന്റ്. പോളിനെപ്പോലുള്ള ആളുകൾ) വിളിക്കുക എന്നത് ദൈവീക പദ്ധതിയാണ്. നമ്മുടെകഷ്ടതകളിൽ ക്രിസ്തുവിന്റെ കഷ്ടപ്പാടുകൾ കാണാൻ ആവുക, ക്രിസ്തുവിന്റെ കഷ്ടതകൾ തന്റെ ജനത്തിന്റെ കഷ്ടതകളിലൂടെ ലോകത്തിന് മുന്നിൽ അവതരിപ്പിക്കുക. ഇതാണ് ദൈവം ഉദ്ദേശിക്കുന്നത് (ഡിസൈറിംഗ് ഗോഡ്, 225). ചുരുക്കത്തിൽ, പൗലോസിന്റെ കഷ്ടപ്പാടുകൾ അവൻ പ്രഖ്യാപിച്ച സന്ദേശത്തിന്റെ ജീവൻ നൽകുന്ന ശക്തിയെ സാധൂകരിക്കുകയും സാക്ഷ്യ പ്പെടുത്തുകയും ചെയ്തു, അങ്ങനെ അവൻ തന്റെ ജീവിതത്തിൽ ക്രിസ്തുവിന്റെ കുരിശു മരണത്തെയും പുനരുത്ഥാന ശക്തിയെയും പ്രകടമാക്കി. (ഫിലി.3:9-10).

പരിശുദ്ധ സഭയിലൂടെയാണ് ലോകം ക്രിസ്തു ശരീരത്തെ ദർശിക്കുന്നത്. തന്റെ സഭയ്ക്കുവേണ്ടിയുള്ള ദൈവത്തിന്റെ രൂപകൽപ്പനയും ഇത് തന്നെയായി രുന്നു. ചുരുക്കി പറഞ്ഞാൽ, ക്രിസ്തുവിന്റെ കഷ്ടപ്പാടുകളാൽ സൃഷ്ടി വീണ്ടെടുക്കപ്പെട്ടു; (Redeemd) പൗലോസിന്റെ കഷ്ടപ്പാടുകൾ ആ വീണ്ടെ ടുപ്പിനെ വെളിപ്പെടുത്തുന്നു. (Revealed) അവൻ ക്രിസ്തുവിന്റെ കഷ്ടപ്പാടുകളോട് ഒന്നും കൂട്ടിച്ചേർക്കുകയായിരുന്നില്ല, മറിച്ച് ക്രിസ്തു വഴിയിലൂടെ നടക്കുവാൻ തുടങ്ങിയപ്പോൾ മുതൽ താൻ സ്വയം ഏറ്റതും, ദൈവത്താൽ തനിക്ക് നൽകപ്പെട്ടതുമായ എല്ലാ കഷ്ടതകളിലൂടെയും അതിന്റെ ശക്തിയും സന്ദേശവും വിപുലീകരിക്കുകയുമായിരുന്നു. (Donot add,but do extented) (2 കോരി. 4:7-11). ക്രിസ്തുവിന്റെ സഹനങ്ങളിൽ ദൈവത്തിന്റെ ഉദ്ദേശ്യം, അതിക്രമങ്ങളിലും പാപങ്ങളിലും മരിച്ച ഒരു ജനതയെ വീണ്ടെടുക്കുക എന്നതായിരുന്നു; പൗലോസിന്റെ കഷ്ടപ്പാടുകളിലെ ദൈവത്തിന്റെ ഉദ്ദേശ്യം മറ്റൊരാളുടെ കഷ്ടപ്പാടുകൾക്ക് സാക്ഷ്യം വഹിക്കുക എന്നതായിരുന്നു, അതിശയകരമെന്നു പറയട്ടെ, ആ സന്ദേശം മുന്നോട്ട് കൊണ്ടുപോകാൻ ദൈവം രൂപകൽപ്പന ചെയ്തതാണ് പൗലോസിന്റെ ശാരീരിക ക്ലേശങ്ങൾ. അങ്ങനെയെങ്കിൽ, സുവിശേഷത്തിനുവേണ്ടിയുള്ള പൗലോസിന്റെയും നമ്മളുടെയും സഹനങ്ങൾ അനുബന്ധമല്ല, പരസ്പരപൂരകങ്ങളാണ്. അവ അനിവാര്യമാണ്, തിരഞ്ഞെടുപ്പല്ല. നമ്മുടെ കർത്താവ് തന്നെ പിന്തുടരുന്നവർക്ക് കുരിശ് ആണ് വാഗ്ദാനം ചെയ്തിരിക്കുന്നത്. ലോകം യജമാനനെ പകക്കുന്നുവെങ്കിൽ, അവന്റെ ദാസന്മാരെയും അവർ പകക്കുമെന്ന് താൻ പറഞ്ഞു. അതിനാൽ, അവന്റെ രക്ഷാപ്രവർത്തനത്തെക്കുറിച്ച് ലോകത്തോട് പറയുമ്പോൾ, നമുക്ക് കഷ്ടപ്പാടുകൾ പ്രതീക്ഷിക്കാം. എങ്കിലും, ആ കഷ്ടപ്പാടിൽ, നാം നമ്മുടെ ജഡത്തിൽ ദൈവസ്നേഹത്തിന്റെ ശക്തിയും, നാം പ്രഖ്യാപിക്കുന്ന കുരിശും പ്രകടമാക്കുന്നു. ഈ കഷ്ടതകൾ ലോകം കാണുമ്പോൾ, "നിങ്ങളുടെ നിമിത്തം എന്റെ സഹനങ്ങളിൽ ഞാൻ സന്തോഷിക്കുന്നു," കൊലോസ്യർ. 1:24). നമ്മുടെ ജീവിതത്തിലെ കഷ്ടതകൾ വഴി ക്രിസ്തുവിന്റെ കഷ്ടതകളിൽ ഇല്ലാത്തത് നമ്മൾ നികത്തുകയാണ്. - അതായത് രക്ഷകന്റെ വീണ്ടെടുപ്പിന്റെ പ്രതിനിധി. അങ്ങനെ ചെയ്യുന്നതിലൂടെ, നാം പൗലോസിന്റെ വിശ്വസ്ത കാൽപ്പാടുകൾ പിന്തുടരുകയും ക്രിസ്തുവിന്റെ കഷ്ടതകളിൽ കുറവുള്ളത് നികത്തുകയും ചെയ്യുന്നു.



അഖില മലങ്കര ഓർത്തഡോക്സ് ശുശ്രൂഷക സംഘം വാർഷിക ക്യാംപ് സമാപിച്ചു. വിശുദ്ധി, വിവേകം, വിനയം എന്നീ മൂന്നു ഗുണങ്ങൾ ജീവിതത്തിൽ പാലിച്ചു ദൈവത്തിന്റെ നല്ല ശുശ്രൂഷകരായി തീരുവാൻ പരിശുദ്ധ കാതോലിക്കാ ബാവ ആഹ്വാനം ചെയ്തു. ശുശ്രൂഷക സംഘം പ്രസിഡന്റ് അഭി. ഡോ. യൂഹാനോൻ മാർ തേവോദോറോസ്, അഭി. അലക്സിയോസ് മാർ യൗസേബിയോസ്, ഫാ. കെ. വി. പോൾ റമ്പാൻ, ഫാ. ഡോ. എം.ഒ. ജോൺ, അഡ്വ. ബിജു ഉമ്മൻ, ഫാ. ജോസ് തോമസ് പൂവത്തുങ്കൽ, റോയി എം. മുത്തൂറ്റ്, ബിജു വി. പന്തപ്ലാവ് എന്നിവർ സംസാരിച്ചു.

# മരങ്ങളെ സ്നേഹിച്ച മനുഷ്യരുടെ കഥ

ഴാൻ ജൊനൊ എന്ന ഫ്രഞ്ച് എഴുത്തുകാരന്റെ ജീവിതവും അദ്ദേഹത്തിന്റെ ഭാവനയിൽ വിരിഞ്ഞ എൽസിയാർ ബുഫ്യെ എന്ന മനുഷ്യന്റെ കഥയും ഒരുപക്ഷേ, നമുക്ക് അവിശ്വസനീയമായി ത്തോന്നാം. വെല്ലുവിളികൾ നിറഞ്ഞ സാഹചര്യങ്ങളിൽനിന്ന് നൂറുമേനി കൊയ്തെടുത്ത ജീവിതങ്ങളായിരുന്നു അത്. ആദ്യം എഴുത്തുകാരനായ ജെജൊനോയുടെ കഥ പറയാം; 1895 മാർച്ച് 30-ന് ഫ്രാൻസിലെ പ്രൊവിൻസിലായിരുന്നു ഴാൻ ജെജൊനോയുടെ ജനനം. സാമ്പത്തിക പരാധീനതകൾ നിറഞ്ഞതായിരുന്നു കുടുംബാന്തരീക്ഷം. (പിതാവ് ഒരു ചെരുപ്പു കുത്തിയും മാതാവ് അലക്കു ജോലിക്കാരിയുമായിരുന്നു). വീട്ടിലെ സാഹചര്യംമൂലം 16-ാം വയസ്സുമുതൽ ജെജൊനോ പഠനമുപേക്ഷിച്ചു ജോലിക്കു പോയിത്തുടങ്ങി. ഒന്നാം ലോകമഹായുദ്ധകാലത്ത് നിർബന്ധിതപട്ടാളസേവനത്തിനു നിയോഗിക്കപ്പെട്ടു. എന്നാൽ ബൈബിളിന്റെ വായന ജെനൊയുടെ ജീവിതത്തെ മാറ്റിമറിച്ചു. ബൈബിൾ, വായിക്കുവാനുള്ള പ്രേരണ ജെനോയിൽ ഉണർത്തി. ആ വായനാക്കമ്പം തുടർന്ന് എഴുത്തിനു വഴിമാറി. പിന്നീട് മുഴുവൻ സമയ എഴുത്തിനായി ജോലി തന്നെ ഉപേക്ഷിച്ചു. കോളിൻ, സെക്കന്റ് ഹാർവസ്റ്റ്, ദ ഹോഴ്സ് മൻ ഓൺ ദി റൂഫ് എന്നിവയാണ് പ്രധാന രചനകൾ. 'മരങ്ങൾ നട്ട, മനുഷ്യൻ' എന്ന ലഘുനോവൽ അനേകം ലോകഭാഷകളിലേക്ക് വിവർത്തനം ചെയ്യപ്പെട്ടു. പരിസ്ഥിതിയുടെ ക്ലാസ്സിക് പുസ്തകം എന്ന വിശേഷണമർഹിക്കുന്ന ആ നോവലിലെ നായകനാണ് എൽസിയർ ബുഫ്യെ.

ആൽപ്സ് പർവ്വതനിരകളിൽനിന്ന് പ്രൊവിൻസിലേക്കു നടത്തിയ യാത്രയിലാണ് മരങ്ങളെ സ്നേഹിച്ച എൽസിയർ ബുഫ്യെയെ എഴുത്തുകാരൻ കണ്ടെത്തുന്നത്.

ആളൊഴിഞ്ഞ, വരണ്ടുണങ്ങിയ, ഊഷരഭൂമിയായി മാറിയ ഒരു കുഗ്രാമത്തിൽ വൃക്ഷങ്ങൾ മുറിച്ച് മരക്കരി ഉണ്ടാക്കി വിറ്റാണ് ഗ്രാമവാസികൾ ഉപജീവനം നടത്തിയിരുന്നത്. കടുത്ത ശൈത്യത്തോടും ദുരിതപൂർണ്ണമായ വേനലിനോടും എതിരിട്ട് കഴിഞ്ഞിരുന്ന ആ ഗ്രാമവാസികളിൽ വേറിട്ട ജീവിതമായിരുന്നു എൽസിയാർ ബുഫ്യെയുടേത്.* ഏകമകനെയും ഭാര്യയെയും നഷ്ടപ്പെട്ട അയാൾ തന്റെ ആട്ടിൻപറ്റത്തോടും നായയോടും കൂടിയാണ് കഴിഞ്ഞിരുന്നത്. വനസമ്പത്ത് ഇല്ലാതായിക്കൊണ്ടിരിക്കുന്ന ആ ഗ്രാമം മരങ്ങൾക്കായി ദാഹിക്കുന്നു എന്നു ബുഫ്യെ മനസ്സിലാക്കി. ചാക്കിലെ ഓക്കുവൃക്ഷത്തിന്റെ വിത്തുകളിൽ നല്ലത് തിരഞ്ഞെടുത്ത് അയാൾ ആ മണ്ണിൽ നിക്ഷേപിച്ചു. താൻ വിത്തുവിതച്ച ഭൂമി. ഭൂമി ആരുടേതാണെന്നുപോലും അയാൾ തിരക്കിയില്ല. നിശ്ശബ്ദനായി മരങ്ങൾ നട്ട ബുഫ്യെയുടെ ഒരുലക്ഷത്തോളം വിത്തുകളിൽനിന്ന് ഇരുപതിനായിരത്തോളം എണ്ണം കടുത്ത താപശൈത്യവും അതിജീവിച്ചു മരങ്ങളായി വളർന്നുവന്നു. പത്തുവർഷത്തിനുശേഷം ബുഫ്യെയെ തിരക്കിവന്ന എഴുത്തുകാരൻ കാണുന്നത് തന്നെക്കാൾ ഉയരംവെച്ച ഓക്കുമരക്കാടുകളാണ്. "നശിപ്പിക്കാനല്ലാതെ, സൃഷ്ടിയുടെ കാര്യത്തിലും മനുഷ്യന് ദൈവങ്ങളെപ്പോലെ ആകാൻ സാധിക്കും" എന്ന് ബുഫ്യെയുടെ ജീവിതത്തിലൂടെ എഴുത്തുകാരൻ കാട്ടിത്തരുന്നു. മുമ്പ് വറ്റിവരണ്ടു തുടങ്ങിയ അരുവിയിലൂടെ ജലമൊഴുകിത്തുടങ്ങി. കാറ്റ് വിത്തുകളെ ആ പ്രദേശത്തിന്റെ പലഭാഗത്തുമെത്തിച്ചു. ജലസസ്യങ്ങളും വളർന്നു. പുൽമേടുകളും പൂക്കളും പൂന്തോട്ടവും ആ ഗ്രാമത്തെ അഴകുള്ളതാക്കി മാറ്റി. മരുഭൂമിയായി മാറിക്കൊണ്ടിരുന്ന ഒരു പ്രദേശം അങ്ങനെ ഹരിതാഭമായി മാറി. എൽസിയർ ബുഫ്യെയുടെ ഒറ്റയാൾ പോരാട്ടമായിരുന്നു അതിനു കാരണം.

എൽസിയാർ ബുഫ്യെ ഒരു കല്പിത കഥാപാത്രമാണെന്നു വിശ്വസിക്കുവാൻ വായനക്കാർക്കു പ്രയാസമാണ്. കൃത്യമായ കാലസൂചനകളോടെ ഴാൻ ജെനോ രചിച്ച 'മരങ്ങൾ നട്ട മനുഷ്യ'ന്റെ കഥയ്ക്ക് നമ്മുടെ കാലത്തിലും ഉത്തരാധുനിക ഭാഷ്യങ്ങൾ കണ്ടെത്താം. അത്തരമൊന്നാണ് തൃശൂർ ജില്ലക്കാരനായ പ്ലാവ് ജയന്റെ കഥ. 1965-ൽ ഇരിങ്ങാലക്കുടയിൽ ജനിച്ച കെ.ആർ. ജയന്റെ ബാല്യകാലവും ക്ലേശം നിറഞ്ഞതായിരുന്നു (പത്രവിതരണക്കാരനായിരുന്നു പിതാവ്. കുട്ടിക്കാലത്ത് ജയൻ പിതാവിനെ ജോലിയിൽ സഹായിച്ചിരുന്നു). വിശപ്പിന്റെ വിളിയാണ് ജയനെ പ്ലാവിനോട് അടുപ്പിച്ചത്. സ്കൂൾ പഠനകാലത്ത് ചക്കക്കുരു കുഴിച്ചിട്ട് മുളപ്പിച്ച് പ്ലാവിൻതൈകൾ വളർത്തിയെടുത്ത വിദ്യാർത്ഥിയെ കൂട്ടുകാർ പ്ലാവു ജയൻ എന്നു കളിയാക്കി വിളിച്ചു. ആ വിളിപ്പേര് ആസ്വദിച്ചുകൊണ്ടുതന്നെ വീട്ടുതൊടിയിലും സ്കൂൾ പരിസരങ്ങളിലും ജയൻ പ്ലാവിൻതൈകൾ നട്ടുവളർത്തി. താൻ ഏറ്റെടുത്ത ദൗത്യത്തെപ്പറ്റി ജയന് കൃത്യമായ ധാരണയുണ്ടായിരുന്നു. "ഞാൻ മനുഷ്യർക്കുവേണ്ടി മാത്രമല്ല പ്ലാവിൻതൈകൾ നടുന്നത്. വിശപ്പ് മനുഷ്യർക്ക് മാത്രമല്ലല്ലോ. പ്രകൃതിയിലെ ഓരോ ജീവജാലങ്ങൾക്കും വിശപ്പുണ്ട്.




പ്ലാവിനെ ആശ്രയിച്ചു കഴിയുന്ന ഉറുമ്പുകൾക്കും അണ്ണാറക്കണ്ണന്മാർക്കും കിളികൾക്കുമൊക്കെ വേണ്ടിയാണ്."1 ഓരോ പരിസ്ഥിതി ദിനത്തിലും നമ്മുടെ നാട്ടിൽ ലക്ഷക്കണക്കിന് വൃക്ഷത്തൈകൾ നടാറുണ്ട്. എന്നാൽ ഒരു ദിനാചരണം മാത്രം നടത്തി, തുടർസംരക്ഷണത്തിനു തയ്യാറല്ലാത്ത തലമുറയോട് ജയൻ പറയുന്നത് കേൾക്കുക; "തിരക്കുപിടിച്ച് ഒരു ലക്ഷം പ്ലാവിൻതൈകൾ വച്ചുപിടിപ്പിക്കുകയല്ല എന്റെ ലക്ഷ്യം. ഓരോ തൈകളും ശരിയായി വളരുന്നുണ്ടോ എന്നുകൂടി ഉറപ്പുവരുത്താറുണ്ട്."2 പരിസ്ഥിതി പ്രവർത്തകർ നേരിടുന്ന ഒറ്റപ്പെടലും വിമർശനവും ജയനും നേരിടുന്നുണ്ട്. അവയ്ക്ക് മുനയുള്ള നർമ്മത്തിൽ പൊതിഞ്ഞ മറുപടികളും അദ്ദേഹത്തിന്റെ പക്കലുണ്ട്. "ഒരു വൃക്ഷം വേണം, തണൽവേണം എന്നെനിക്കു തോന്നുന്ന സ്ഥലങ്ങൾ കണ്ടെത്തുന്നതിനായി ഗ്രാമങ്ങളുടെ പുറമ്പോക്കുഭൂമികൾ തേടി ധാരാളം അലയാറുണ്ട്. സ്ഥലം കണ്ടെത്തി ഇഷ്ടപ്പെട്ടു കഴിഞ്ഞാൽ അവിടുത്തെ മുൾച്ചെടികളെല്ലാം വെട്ടിമാറ്റി പ്ലാവിൻതൈകൾ വച്ചുപിടിപ്പിക്കും. ഇത് കണ്ടുനില്ക്കുന്നവരിൽ ചിലർ പുച്ഛഭാവത്തോടെ നോക്കും. മറ്റു ചിലർ ഫണ്ടു കിട്ടുന്നുണ്ടോ? സംഘടനകളിലുണ്ടോ? എന്നെല്ലാം ചോദിക്കും. ചക്കക്കുരു കുഴിച്ചിടാൻ എന്തിനാ ഫണ്ട്? എന്തിനാ സംഘടന?"3

ഒരു പരിസ്ഥിതിദിനംകൂടി സമാഗതമാകുമ്പോൾ മരങ്ങളെ സ്നേഹിച്ച ഇത്തരം സാധാരണ മനുഷ്യരുടെ അസാധാരണമായ ജീവിതങ്ങൾ പുതിയ കാലത്തോട് പറയുന്നത് നാം കേൾക്കുമോ?

ടി.കെ



*കുറിപ്പുകൾ*

1. പുറം 100, കെ.ആർ. ജയൻ, പ്ലാവ്, മാതൃഭൂമി ബുക്സ്, കോഴിക്കോട്.
2. ടി.
3. ടി, പു. 101.

# World Environment DAY

JUNE 5

രോഹിണി വർഗീസ്
തിരുവല്ല



*The one who plants trees, knowing that he will never sit in their shade, has at least started to understand the meaning of life" - (Tagore)*

**ജൂൺ 5** - ലോകമെങ്ങും ആഗോള പരിസ്ഥിതി ദിനം ആചരിക്കുന്നു. ഇന്നു ലോകം അഭിമുഖീകരിക്കുന്ന പ്രശ്നങ്ങളിൽ സുപ്രധാനമാണ് പാരിസ്ഥിതിക പ്രതിസന്ധി, സാമൂഹിക നീതി, ലോക സമാധാനം എന്നിവ. ഇതിൽ ആദ്യത്തേത് രണ്ടും സാദ്ധ്യമായാൽ മൂന്നാമത്തേതും കൈവരും. ഇതൊക്കെ സ്വപ്നം കണ്ടു കൊണ്ടാവാം ആറാം ദിവസം ദൈവം മനുഷ്യനെ സൃഷ്ടിച്ചത്.

കാലാകാലങ്ങളായി ഭാവിതലമുറകളെക്കുറിച്ച് ചിന്തിക്കാതെ അനവധി പ്രകൃതി വിഭവങ്ങൾ നാം ദുർവ്യയം ചെയ്തു കഴിഞ്ഞു. കഴിഞ്ഞ രണ്ടു മൂന്നു വർഷങ്ങൾക്കിടയിൽ താൻ ശീലിച്ച കാടത്തരങ്ങളിൽ നിന്ന് മനുഷ്യൻ ഒരുവിധം രക്ഷ പ്രാപിച്ചതായി കണക്കുകൾ സൂചിപ്പിച്ചിരുന്നു. കോവിഡ് കാലത്ത് വിജനമാക്കപ്പെട്ട പട്ടണങ്ങളിലും പാർക്കുകളിലും മറ്റും പക്ഷിമൃഗാദികൾ യഥേഷ്ടം വിഹരിക്കുന്ന കാഴ്ചകൾ മാധ്യമങ്ങൾ എടുത്തുകാട്ടിയിരുന്നു. നദികളിലെ ജലം സ്വച്ഛമാവുകയും ആകാശം അതിന്റെ നീലിമ തിരികെ പിടിക്കുകയും ചെയ്തു. മക്കൾക്ക് മാതാപിതാക്കളുടെ സാമീപ്യവും ലഭ്യമായി. കാടുകളിൽ മരം മുറിക്കുന്ന ഒച്ചകൾ കുറഞ്ഞു, ദേവാലയങ്ങൾ നിശബ്ദമായപ്പോൾ മൈക്കിന്റെ കണ്ഠമടഞ്ഞു, ശബ്ദമലിനീകരണം കുറഞ്ഞു. പക്ഷെ ഇതൊക്കെയും താല്ക്കാലികമായിരുന്നില്ലേ എന്ന തിരിച്ചറിവിലേക്കു നാം വീണ്ടും വന്നു കൊണ്ടിരിക്കുകയാണ്.

ലോകം ഭൂഗർഭ ഇന്ധനങ്ങളുടെ ഉപയോഗം കുറച്ചു തുടങ്ങുകയും നവീകരിക്കാവുന്ന ഊർജ്ജ സ്രോതസ്സുകൾ കണ്ടെത്തുകയും ചെയ്തിരിക്കുന്നു - സൂര്യൻ, വായു, തിരമാലകൾ, ഹൈഡ്രോ ഇലക്ട്രിക് പവർ, ബയോഗ്യാസ്, ജിയോ തെർമൽ എനർജി എന്നിവ. ന്യൂക്ലിയർ ടെക്നോളജി ആയിരുന്നു. ഇരുപതാം നൂറ്റാണ്ടിന്റെ പുതിയകണ്ടെത്തൽ, പക്ഷെ അധികം താമസിയാതെ തന്നെ ന്യൂക്ലിയർ പ്ലാന്റുകൾ അപകടം നിറഞ്ഞതാണെന്നു രാജ്യങ്ങൾ മനസ്സിലാക്കിക്കഴിഞ്ഞു. വീടുകാവലിനു സെക്യൂരിറ്റിമാരെയും രാജ്യത്തിനു കാവലായി പട്ടാളവുമുണ്ടായിരുന്നു. എന്നാൽ ഇന്ന് ആ സ്ഥാനം അണുബോംബുകൾക്കാണ്. ആണവായുധങ്ങളുടെ എണ്ണം കൂടുന്നതാണ് വൻകിടരാഷ്ട്രങ്ങളുടെ ഹുങ്ക് വർധിപ്പിക്കുന്നത്. റഷ്യ, അമേരിക്ക, ഫ്രാൻസ്, ചൈന, കൂടാതെ ഇന്ത്യയും പാക്കിസ്ഥാനുമൊക്കെ ആണവായുധങ്ങളുടെ കലവറകളായിക്കഴിഞ്ഞു. മരുഭൂമികളിലും കടൽപ്പരപ്പിലും ആൾതാമസം ഇല്ലാത്ത ദ്വീപുകളിലുമൊക്കെ സ്ഫോടനം നടത്തി ശക്തിപരീക്ഷണം നടത്താറുമുണ്ട്.

രണ്ടാം ലോകമഹായുദ്ധകാലത്ത് യുദ്ധതന്ത്രത്തിന്റെ ഭാഗമായി അമേരിയ്ക്കയാണ് ആദ്യമായി അണുബോംബ് പ്രയോഗിച്ചത് - ജപ്പാനിലെ ഹിരോഷിമ, നാഗസാക്കി പ്രദേശങ്ങളിൽ. കാലങ്ങളോളം ആ സ്ഫോടനങ്ങളുടെ വികിരണങ്ങൾ ജപ്പാനിൽ താണ്ഡവമാടി. രാജ്യത്തിനത് ഉണങ്ങാത്ത മുറിവായി ഓഗസ്റ്റ് മാസം ആറാം തീയതി തോറും ആ സംഭവത്തിന്റെ ഓർമ്മപുതുക്കൽ നടക്കാറുണ്ട്. ബോംബിന്റെ അത്യുഗ്രമായ താപത്തിൽ ഉടുപ്പ് ഉരുകിപ്പോയതിനാൽ നഗ്നയാക്കപ്പെട്ട, പൊള്ളലേറ്റ ഒരു കൊച്ചു ബാലിക ജീവരക്ഷാർത്ഥം ഓടിവരുന്ന ചിത്രം നമ്മെ നടുക്കാറുമുണ്ട്. അത് ചരിത്രം. ഇന്നെത്രയോ ബാലികമാരും സ്ത്രീകളും ലോകമെങ്ങും പീഢനം അനുഭവിക്കുകയും അടിമകളാക്കപ്പെടുകയും പലായനത്തിനു നിർബന്ധിതരാവുകയും ചെയ്യുന്നു! നീതിയ്ക്കായുള്ള അവരുടെ മുറവിളികൾ നാം കേൾക്കാതെ പോകരുതേ. കല്ലുപോലുള്ള ലോകമനസ്സാക്ഷിയെ മൃദുലമാ




ക്കുവാൻ ദൈവസ്നേഹത്തിനു മാത്രമേ കഴിയൂ.

ആണവോർജ്ജത്തെ സമാധാനപരമായ മേഖലകളിൽ വിനിയോഗിക്കണമെന്നു പറയുമെങ്കിലും അതിനു പിന്നിലും ഭവിഷ്യത്തുകൾ പലതും സംഭവിച്ചിട്ടുണ്ട്. ഇന്ന് ഉക്രൈൻ യുദ്ധ വാർത്തയിൽ വായിക്കാറുള്ള ചെർണോബിൽ, അമേരിക്കയിലെ ത്രീ മൈൽ അയലന്റ് എന്നിവിടങ്ങളിൽ റിയാക്ടറുകളിൽ ഉണ്ടായ അപകടങ്ങൾ കുറച്ചു കാണരുത്. ഈ ശക്തി നമുക്ക് വേണ്ടെന്ന് വയ്ക്കാൻ ഈ യുഗത്തിൽ സാദ്ധ്യമല്ല. ഇതുപയോഗിക്കുമ്പോൾ നമുക്ക് ലോകസമാധാനവും സാദ്ധ്യമല്ല; പരിസ്ഥിതി സംരക്ഷണവും തഥൈവ. റേഡിയേഷൻ കൊണ്ടുണ്ടാകുന്ന പലതരം രോഗാവസ്ഥകൾ നമുക്കിന്ന് അന്യമല്ല. ഇന്നു സംഭവിച്ചുകൊണ്ടിരിക്കുന്ന വിപത്തുകൾക്കു പിന്നിലൊക്കെയും ഒരു കാരണമുണ്ട്. സമുദ്രത്തിൽ പതിവായിക്കൊണ്ടിരിക്കുന്ന ന്യൂനമർദ്ദം, മഹാമാരി, ചുഴലിക്കാറ്റ്, വെള്ളപ്പൊക്കം, മലയിടിച്ചിൽ, ഉരുൾപൊട്ടൽ, നിപ്പ, കൊറോണ, ഒമിക്രോൺ ഇവയ്ക്കെല്ലാം തന്നെ കൃത്രിമ ബാക്ടീരിയകളും മാരകായുധങ്ങളും പരിസ്ഥിതിയെ തകിടം മറിക്കാൻ പോന്നവയാണ്. ഇവയ്ക്കെതിരെ ജാഗ്രത കൈക്കൊള്ളേണ്ടതാണ്. റേഡിയേഷൻ അടങ്ങിയ പാഴ്വസ്തുക്കൾ എങ്ങിനെ സംസ്കരിക്കണം എന്നു പോലും ആർക്കും ശരിയായ ധാരണയില്ല.

പരസ്പരം പോരടിക്കുന്ന രാജ്യങ്ങൾ ശത്രു സംഹാരത്തിനായി ജൈവമാരകായുധങ്ങൾ വികസിപ്പിക്കുകയില്ലെന്നു പറയാൻ സാധിക്കുമോ? ഇന്നത്തെ കോവിഡ്-19 തന്നെ ചൈനയുടെ വൂഹാൻ ലാബിൽ കൃത്രിമമായി നിർമ്മിച്ചെടുത്ത് ലോകത്തിലേക്കു പടർത്തിയതാണെന്നു പരക്കെ അഭിപ്രായമുണ്ടല്ലോ. പണ്ട് യൂറോപ്പിൽ ചിക്കൻപോക്സ് ബാധിച്ച ജനങ്ങൾ ഉപയോഗിച്ച കമ്പിളി പുതപ്പുകൾ ശേഖരിച്ച് അമേരിക്കയിലെ റെഡ് ഇന്ത്യൻ വംശജർക്ക് നൽകി അവരെ മരണത്തിനു വിട്ടുകൊടുക്കുവാൻ ശ്രമിച്ച വെള്ളക്കാരുടെ കഥയും ചരിത്രത്താളുകളിലുണ്ട്. ഇത്തരം കൊടും ക്രൂരതകൾ അന്നും ഇന്നും നിലവിലുണ്ട് എന്നതാണ് സത്യം!

സാമൂഹിക നീതിയെക്കുറിച്ചു പറയുമ്പോൾ വി.കന്യക മറിയാമിന്റെ പാട്ടും, യേശുക്രിസ്തുവിന്റെ ഗിരിപ്രഭാഷണവും മനസ്സിലോടിയെത്തണം. ബൈബിളിലെ ഒരു സുപ്രധാന പ്രമേയമാണ് നീതി നടപ്പാക്കൽ എന്നത്, പ്രത്യേകിച്ചും പ്രവചനഗ്രന്ഥങ്ങളിൽ. വർഷങ്ങൾ ഇത്രയും കഴിഞ്ഞിട്ടും നീതി കിട്ടാത്തവരുടെ മുറവിളികൾ നമുക്കുചുറ്റും കനത്തു വരികയാണ്. സ്ത്രീകൾ, കുട്ടികൾ, ദളിതർ, ആദിവാസികൾ, ട്രാൻസ് ജെൻഡറുകൾ ഒക്കെയും ആ ഗണത്തിൽപ്പെടുന്നു. ഭാരതത്തിൽ 'അച്ഛാ ദിൻ' എത്തിപ്പോയി എന്നുറക്കെ പ്രഖ്യാപിക്കുമ്പോഴും യുട്യൂബ് തുറന്നാൽ 'ശബ്ദമില്ലാത്തവരുടെ ശബ്ദം' (Voice of the Voiceless) നമുക്കു കേൾക്കാം. പാർശ്വവൽക്കരിക്കപ്പെട്ടവർക്ക് ലഭിക്കാത്ത നീതിയ്ക്കു വേണ്ടിയാണ് 'വേടൻ' എന്ന മലയാളി റാപ്പ് ഗായകൻ ഉച്ചത്തിൽ പാടി സംവേദിക്കുന്നത്.

'നീർ നിലങ്ങൾ തൻ അടിമയാര് ഉടമയാര്?
നിലങ്ങളായിരം വേലിയാൽ തിരിച്ചതാര്?
നീ പിറന്നമണ്ണിൽ നിന്നെ കണ്ടാൽ വെറുപ്പ്
പിന്നിലാരോ കളിച്ച് നീതിപണ്ടേ മരിച്ച്'.

(വേടൻ)

ഭൂമിയും ജന്തുജാലങ്ങളും സംരക്ഷിക്കപ്പെടണം, സമസൃഷ്ടികളെ സഹോദരങ്ങളായി കരുതണം എന്നൊക്കെയാണ് 'ധീ' (Dhee) എന്ന തമിഴ് ഗായികയും സംഘവും പാടി 'Enjoy Enjame' എന്ന ഗാനത്തിലൂടെ ലോക ശ്രദ്ധ പിടിച്ചു പറ്റിയിരിക്കുന്നത്. തൂലികയെക്കാൾ എത്രയോ മടങ്ങു വേഗത്തിൽ യുവജനശ്രദ്ധ ആകർഷിക്കുന്നതാണ് യുട്യൂബു വഴി അലയടിക്കുന്ന ഈ യുവശബ്ദങ്ങൾ!!!

ഇന്ന് ടെക്നോളജിക്ക് രാജ്യം തീറെഴുതിക്കൊടുക്കുന്ന ഭരണാധികാരികൾ ചിന്തിക്കുന്നുണ്ടോ ഇത് ഒടുവിൽ നമ്മെ നിത്യനാശത്തിൽ എത്തിക്കും എന്നുള്ളത്? (കെ റെയിൽ!!). ഡിഗ്രിതലത്തിൽ പഠിച്ച ഒരു ഇംഗ്ലീഷ് നാടകം ഓർമ്മവരുന്നു...... ക്രിസ്റ്റഫർ മാർലോയുടെ 'Dr. Faustus'. ഡോക്ടർ ഒരു ജർമ്മൻ ഫിലോസഫറും വൈദ്യനുമൊക്കെ ആയിരുന്നു. അതുകൊണ്ടൊന്നും തൃപ്തിവരാത്ത തന്റെ മനസ്സ് കൂടുതൽ നേട്ടങ്ങൾ എളുപ്പവഴിയിൽ ആർജ്ജിക്കാൻ കൊതിച്ചു. അതിനാ യി സാക്ഷാൽ ചെകുത്താനായ ലൂസിഫറിന്റെ ശിഷ്യൻ മെഫിസ്റ്റോഫലിസുമായി ഒരു കരാർ ഒപ്പുവയ്ക്കുകയാണ്. എന്തും നേടാൻ സഹായകമാകുന്ന Black magic പഠിപ്പിച്ചുതരണം. പകരം 24 വർഷം തികയുമ്പോൾ ഫോസ്റ്റസിന്റെ ആത്മാവ് ലൂസിഫർ എന്ന ചെകുത്താനു സ്വന്തമാക്കാം. ഇരുപത്തിനാലു വർഷങ്ങൾ അടിച്ചുപൊളിച്ചു ജീവിച്ച ഫോസ്റ്റസ് വർഷങ്ങൾ പോയതറിഞ്ഞില്ല. ഈ കാലയളവിൽ ഏഴുമാരക പാപങ്ങളും ചെയ്യുവാൻ സാത്താൻ ഫോസ്റ്റസിനെ പഠിപ്പിച്ച് നാശത്തിലേക്ക് തള്ളുന്നു. ഇതിനിടയിൽ രണ്ടു മാലാഖമാർ വന്ന് അദ്ദേഹത്തെ സ്വർഗ്ഗം, ദൈവം എന്നീ ദിവ്യാനുഭൂതികളെക്കുറിച്ച് ഓർമ്മപ്പെടുത്തുവാൻ ശ്രമിക്കുന്നുണ്ട്. പക്ഷെ അയാൾ അതൊന്നും ശ്രദ്ധിക്കാൻ കൂട്ടാക്കുന്നില്ല. അവസാനരാത്രി തന്റെ ആത്മാവിനെ നരകത്തിലേക്കു കൊണ്ടുപോകുവാൻ മെഫിസ്റ്റോഫലീസ് എത്തുമ്പോൾ ഭയന്നുവിറച്ച ഡോക്ടർ അരമണിക്കൂർ സമയം കൂടി ജീവൻ നീട്ടിക്കിട്ടുവാനും ദൈവത്തെ വിളിക്കാനും ശ്രമം നടത്തുന്നുണ്ട്. പക്ഷെ വളരെ താമസിച്ചുപോയിരുന്നു....

ശാസ്ത്രസാങ്കേതിക വിദ്യകളൊന്നും വേണ്ടെന്നുവക്കുവാൻ നമുക്ക് സാദ്ധ്യമല്ല. ഇന്റർനെറ്റില്ലാതെ ലോകം ചലിക്കാത്ത അവസ്ഥയായിരിക്കുന്നു. വിരൽ തുമ്പിലൂടെ കാര്യങ്ങൾ എത്രയും സുഗമവും എളുപ്പവുമായിത്തീർന്നിരിക്കുന്നു. 4 G യും 5 G യും ഒക്കെ വരട്ടെ. ബഹുരാഷ്ട്ര കമ്പനികൾ നിക്ഷേപവുമായി വരട്ടെ, പക്ഷെ നന്മയ്ക്കും തിന്മയ്ക്കും ഇടയിൽ ഒരു ബാലൻസ് കണ്ടെത്തുവാൻ ഇന്നും ലോകം പരുവപ്പെട്ടിട്ടുണ്ടോ? അത്രമാത്രം അച്ചടക്കം നാം ശീലിക്കേണ്ടിയിരിക്കുന്നു. ഭാരത സംസ്ക്കാരം എന്നൊന്നുണ്ട്. അതാണ് നാടിന്റെ ആത്മാവ്. ആ ആത്മാവ് നഷ്ടപ്പെടാതെ ശാസ്ത്രത്തെ ഉപയോഗിക്കുവാൻ ശ്രമിച്ചുകൂടേ?

ഈ 'ചെകുത്താൻ കയറിയ വീട്ടിൽ' നമുക്കൊരു ശുദ്ധികലശം വേണം. കോവിഡ് കാലം ഉണർന്ന മന:സാക്ഷി വീണ്ടും ഉറക്കത്തിലേക്കു മടങ്ങരുതേ എന്നു പ്രാർത്ഥിക്കാം. മതവും ജനങ്ങളും നേതാക്കളുമൊക്കെ ഒരു പോലെ കാര്യവിചാരകത്വം പൊടിതട്ടി എടുക്കട്ടെ എന്നും ആശംസിക്കാം. പഴയതൊക്കെ കുറെ തിരികെ പിടിക്കേണ്ടിയിരിക്കുന്നു.

'ഒരു മനുഷ്യൻ സർവ്വലോകവും നേടീട്ടു തന്നെത്താൻ നഷ്ടമാക്കിക്കളകയോ ചേതം വരുത്തുകയോ ചെയ്താൽ അവന് എന്തു പ്രയോജനം?' (വി. ലൂക്കോസ് 9:25). ○

## സോദരസംഘം വാർത്തകൾ




# സഹോദരൻ

(പരിശുദ്ധ പൗലോസ് ദ്വിതീയൻ ബാവാ ചാരിറ്റി പദ്ധതി)



സഹോദരൻ പദ്ധതിയ്ക്ക് മെയ് മാസം 44,16,630 രൂപ വരവും, 43,28,881 രൂപ ചിലവും ആയി. ചികിത്സ (13,06,281) വിവാഹം (3,50,000), ഭവന നിർമ്മാണം (12,05,000), വിദ്യാഭ്യാസം (9,85,600), പ്രത്യേക ധനസഹായം (4,82,000) തുടങ്ങിയ പദ്ധതികൾക്കായി തുക വിനി യോഗിച്ചു.

**പദ്ധതിയിൽ അംഗങ്ങളായവരുടെ പേരുവിവരങ്ങൾ.**

### Contribution (April-May 2022)

1. Mr. V.G. Jacob, Vysiamparambil (H), Mulanthuruthy - Ernakulam
2. Fr. K.I. Alias, Pumb House Road, Perumbilave
3. Soumya Thomas T, Thekkummoottil (H), Kumbazha - Pathanamthitta
4. Jose Thomas. T, Thekkummoottil (H), Kumbazha - Pathanamthitta
5. Mar Dionysius College, Pazhanji - Thrissur
6. Susan Raju, Lig Flat No. 268, Hastsal,Uttam Nagar, New Delhi
7. Aiden Aaron, Kulathumkal (H), Channikadu - Kottayam
8. H.G. Yacob Mar Elias Metrpolitan Mount Horeb Bishops House
9. Adv. Kulangara Mathew Koshy, Kulangara Shalom (H), Puthur - Kollam
10. Dr. Alexander Abraham, Thundiparampil (H), Kakkanad - Ernakulam
11. Prof. Jacob Kurian Onattu, Onattu Puthenpurayil (H), Vakathanam – Kottayam
12. Mar Baselios Public School, Manganam, Devalokam
13. K.M. Chacko, Kunnel Sneha Sadan, Thittamel ,Chengannur
14. Merlin Sobin, Dubai, UAE
15. Wilson (P.G. Mathew), Dubai- UAE
16. Shalu John, Horeb, Perumpuzha
17. The Vicar St. George Orthodox Syrian Church, Kizhakkupuram, Pathanamthitta
18. Rev. Fr. Dr. Varghese Varghese , Kalloor, Vattakunnu
19. Rev. Dr. Reji Geevarghese, Orthodox Theological Seminary, Chungam
20. Thomas Rajan, Thekkil Thundiyil, Thiruvalla
21. Rev. Fr. Yacob Thomas, Catholicate Aramana, Devalokam
22. Rijesh Chirathalattu, Chirathalattu, Puthenchantha
23. Koshy Zacharia, Karuvelil Anugraha, Parumala
24. Rev. Fr. Alex Thomas, Nazhoorimattathil, SouthPampady
25. Thankachen M.A, Mattathil (H), Vazhooor
26. Stephen George, Parayil, Piralassery, Chengannur
27. The Secretary, Malankara Orthodox Church Vaidika Sangham, Orthodox theological Seminary, Chungam
28. Baskiyoma Association, Bethel Aramana, Chengannur Diocese
29. Joseph Pappan, 16 Bergen, Ny 11234
30. Rev. Fr. Sibikurian, Mulamthanam, Puttady – Idukki
31. K.J Jacob, Kochett (h), Thazhathangady
32. K.v Mathew, Karuvelil(H), Doha Qatar
33. Johnson G oomen, Mount carmel, Puthoor
34. REV.FR.John .c.Corepiscopa, Santhwanam foundation, Kilivayal
35. Mar Aprem Youth Movement, Mar Aprem Orthodox Church, Thottakad
36. Anu Elias, Kulathumkal h, Kasargod
37. Dr.Thomas Kuruvilla, Chembakasseril H, Manganam
38. Sr.Sophia, St. Mary's Convent Othera
39. Sobichan Abraham, Iravikulagara H, Kangazha
40. Varghese T Abraham, Thalakulath H, Thengana
41. Rev.Fr.Saji C John, Chittathu Parayil H, Kolencherry
42. Bijo Mathew, Kizhakkevelikkate H, Pampakuda
43. Rev.Fr.K.T.Jacob corepiscopa, Kadhalikattu H, Ayyappancovil
44. Amal Tom Paul, Kochuplapparampil H, Vakathannam
45. Rev.Fr.Thomas Samuel, Nilavarayyattu H, Pandalam
46. Sanchu John, Cheruvallii H, Cheriyiand
47. Ajo KM; 48. Basil Joy; 49. George V.I; 50. Fr. Ajin
51. Abiah Aby, Rose Land, Pulamon; 52. K.P Alex; 53. John Varghese
54. Rinju Mary; 55. John C;56. Rittu Thomas
57. Babukutty Mathai, Areekara H, Changampuzha, Kochi
58. Varughese V.; 59. Fr.Shebaly; 60. Mr.AM baby
62. Am Mathai, Arakkadavil H, Kaloor- EKM
63. Fr, Abraham; 64. Fr. Simon; 65. Sajan K George
66.H.G.Geevarghese Mar Yulios Metropolitan Diocese of Ahmedbad

സഹോദരൻ പദ്ധതിയിലേക്ക് പുതുപ്പള്ളി സെ. ജോർജ് വലിയ പള്ളി 15 ലക്ഷം രൂപ സംഭാവന നൽകി. മൂന്ന് ഭവനങ്ങളുടെ നിർമ്മാണത്തിനു വേണ്ടിയായിരിക്കും ഈ തുക വിനിയോഗിക്കുക.

- 21 വയസ്സുള്ള ഒരു വിദ്യാർത്ഥിനിയുടെ രണ്ടാം പ്രാവശ്യ കിഡ്ണി മാറ്റിവയ്ക്കൽ ശസ്ത്രക്രിയക്ക് ആവശ്യമായ തുക നൽകുകയും ചികിത്സാ കാലയളവിലേയ്ക്ക് താമസ സൗകര്യം ഏർപ്പെടുത്തുകയും ചെയ്തു.
- അമേരിക്കയിലെ ഡിട്രോയിറ്റ് സെ. ഗ്രിഗോറിയോസ് ഇടവകയുടെ സഹായത്തോടെ സഭാംഗമായ ഒരാളുടെ വീടിന്റെ നിർമ്മാണം ആരംഭിച്ചു.
- യാതൊരു വരുമാനമാർഗ്ഗവുമില്ലാത്ത പത്ത് കുടുംബങ്ങൾക്ക് പ്രതിമാസ ധനസഹായം ഏർപ്പെടുത്തി. നിർദ്ധനരായ 6 പെൺകുട്ടികളുടെ വിവാഹത്തിന് ഗണ്യമായ ധനസഹായം നൽകി.
- നേഴ്സിംഗ് പഠനത്തിൽ മികച്ച വിദ്യാഭ്യാസ നിലവാരം പുലർത്തുന്ന നിർദ്ദനരായ 7 പേർക്ക് ഒരു വർഷത്തെ ഫീസ് നൽകി.

67.Issac Mammen
68.Fr.Dr.Jacob Mathew, Alummottil Koickel H, Payippad
69. Ammukutty Thankchen, Falcon Tower 702 Bombay
70. Chacko; 71. K.P Alex; 72. George; 73. Aliama K.V
74.Naithan; 75.Abraham Kuriakose, Omathil H, Amayanoor
76. Thomas K kurian, Kulakkattusseril H, Kurichy
77. Joseph P Kurian, Banerji Road, Ernakulam North
78. St. Thomas Orthodix Valiyapalli, Omalloor – PTM
79. St. Thomas Orthodox Catherdral, Thottamon - Ranni
80. Annie George, Kolathukalthil H, Aluva
81. Sara Joseph, Kochett H, Thrikkakara
82.The Vicar, St.George Orthodox Church, Muthukulam, Malappuram
83.Babu Varghese, SB Timmer Chennai
84. George Mohan, Parakkal, New York
85. Bijoy C George, Chemmanoor H, Kalamassery
86.Mathew K.G, Chembumukku, Kochi
87. Sindhu Eves World, Kottayam
88. Koshy Abraham, Kochuchakalayil (H), Puthupally
89. Zachariah Remban, Bethalahem Astramam, Chegamandu

**Address:**
Baselios Marthoma Mathews III,
Catholicate Aramana, Devalokam,
Kottayam-686004, Kerala, India

***ACCOUNT DETAILS:***

*Indian Currency*

| | | |
|---|---|---|
| Account Name | : | Baselios Marthoma Mathews III |
| Account Number | : | 50220001884863 |
| IFSC | : | ESMF0001132 |
| Bank & Branch | : | ESAF Small Finance Bank, Kottayam |

*Foreign Currency*

| | | |
|---|---|---|
| Account Name | : | Malankara Orthodox Syrian Church |
| Account Number | : | 40059833606 (FCRA Savings Account) |
| IFSC | : | SBIN0000691 |
| Bank & Branch | : | State Bank of India, New Delhi Main Branch |
| Swift | : | SBININBB104 |

## Malankara Orthodox Syrian Church

Catholicate Aramana, Devalokam P.O.(Via.) Muttambalam,
Kottayam-686004, Kerala, India
Tel no. 0481 2578500, 2578499, *Email:* catholicos@mosc.in
*Web Manager :* webmanager@mosc.in
*Public Relations officer :* pro@mosc.in

90. John N.K, Nelankal, Piravam
91. Kottakuzhi St. George Orthodox Pilgrim Church, Nedumpaikulam, Kundara
92. Dr. M.S. Alexander, Malikayil (H), Pathamuttom
93. Sr. Slommo, St.Marys Convent, Othera
94. M.V. Abraham, 179 Davenport, Newyourk
95. Jaison Edamurickal, Puthenpurakel, Kowdiar – TVM
96. Mathew K. Chacko, Kuttikandathil Puthen Veedu, Pathanamthitta
97. St. Thomas Orthodox Syrian Cathedral, Public Charitable Trust, Chennai
98. The Malankara Orthodox Syrian Church, Diocese of Brahmavar
99. ST. Thomas College Of Arts & Science, St. Thomas Nagar Koyambedu
100. V.I. George, Prof. & HOD E&E Dept, MBC Peermade, Kuttikanam
101. Jithu Jose, Vice president, Apollo Hospital, Chennai
102. St. Peters & st.pauls orthodox Church, Chennai
103.St.Marry's orthodox Church, Chetpet Chennai
104. Mar gregorios Orthodox Syriuan Church, Tambaram, Chennai
105.St.george orthodox Syrian church, Padi, Chennai
106. St.mary's Orthodox Syrian Church, Thiruvottiyur, Chennai
107. St.george orthodox Syrian church, Perambur, Chennai
108.Malankara orothodox Syrian Church, Diocese of madras Chennai
109.Fr.Joby George, Sneha Bhavan, Velloor, TN
110. Timble Mathew, New York
111.St.mary's Orthodox Valiya Catherdral, Kumazha PTA
112.H.G.Yakoo Mar Irenaios Metropolitan, Diocese of Kochi, Chalakkudy
113.Rev.Cherian Neelaaakal, New York
114. Shaji Elajikal, Niranam
115. KK Paulose, Kumbalamthadathil, Mulakulam

## ബൈബിൾ കൈയ്യെഴുത്ത് പ്രകാശിപ്പിച്ചു



പൂത്തൃക്ക സെന്റ് മേരീസ് ഓർത്തഡോക്സ് സുറിയാനി പള്ളിയുടെ പ്രധാനപെരുന്നാളിനോട് അനുബന്ധിച്ച് കിഴു മുറി വലിയപള്ളി ഇടവകാംഗമായ മേരി ഫിലിപ്പ് 730 ദിവസങ്ങൾ കൊണ്ട് രചിച്ച സത്യവേദപുസ്തകത്തിന്റെ (സമ്പൂർണ്ണം) കൈയ്യെഴുത്തുപ്രതിയുടെ പ്രകാശനം അഭി.യൂഹാനോൻ മാർ പോളിക്കാർപ്പോസ് തിരുമേനി നിർവ്വഹിച്ചു.

## വിദ്യാഭ്യാസ സ്പോൺസർഷിപ്പുമായി പീരുമേട് എം. ബി. സി. എൻജിനീയറിങ് കോളജ്

പീരുമേട് മാർ ബസേലിയോസ് എൻജിനീയറിങ് കോളജിൽ വിദ്യാഭ്യാസ സ്പ്പോൺസർഷിപ്പ് നൽകുന്നു. സമർത്ഥരരും സാമ്പത്തിക വൈഷമ്യം അനുഭവിക്കുന്ന വിദ്യാർത്ഥികൾക്കാണ് മുൻഗണന. സിവിൽ എൻജിനീയറിങ്, ഇലക്ട്രോണിക്സ് എൻജിനീയറിങ്, ഇലക്ട്രിക്കൽ എൻജിനീയറിങ്, മെക്കാനിക്കൽ എൻജിനീയറിങ് എന്നീ കോഴ്സുകളിലേക്ക് അഡ്മിഷൻ എടുക്കുന്ന വിദ്യാർഥികൾക്കാണ് ഈ അവസരം ലഭിക്കുന്നത്. സാധാരണക്കാർക്ക് ഉന്നത വിദ്യാഭ്യാസം എന്ന ദൗത്യമാണ് സഭ ഇതിലൂടെ നിർവ്വഹിക്കുന്നത്. ജാതി മത ഭേതമില്ലാതെയാണ് ഈ സൗകര്യം ക്രമീകരിക്കുന്നത്. അർഹരായവർ അപേക്ഷയ്ക്കൊപ്പം SSLC മാർക്ക് ലിസ്റ്റും, പ്ലസ് വണ്ണിന്റെ മാർക്ക് ലിസ്റ്റും, ഇടവക വികാര/പഞ്ചായത്ത് മെമ്പർ ഇന്റെ ശുപാർശയും, വരുമാന സർട്ടിഫിക്കറ്റും സ്കാൻ ചെയ്ത് sponosorship@mbcpeermade.com എന്ന വിലാസത്തിൽ സമർപ്പിക്കേണ്ടതാ ണ്. എൻജിനീയറിങ് പഠനത്തിനുള്ള മാനദണ്ഡങ്ങൾ പൂർ ത്തീകരിക്കുന്ന വിദ്യാർത്ഥികൾ ജൂൺ മാസം 15 തീയതിക്ക് മുമ്പായി അപേക്ഷകൾ സമർപ്പിക്കേണ്ടതാണ്. കൂടുതൽ വിവരങ്ങൾക്ക്

**+91 90722 00344, +91 75599 33571.**



സമൂഹത്തിന്റെ തിന്മകൾക്കെതിരെ പോരാടിയ ഒരു ധീര യോദ്ധാവും സാമൂഹിക പരിഷ്കർത്താവുമായിരുന്നുമണ്ണാറപ്രായിലച്ചനെന്ന് ഗോവാ ഗവർണ്ണർ പി. എസ്. ശ്രീധരൻപിള്ള അഭിപ്രായപെട്ടു. ആലുവ മഹാത്മ ഗാന്ധി മുനിസിപ്പൽ ടൗൺ ഹാളിൽ നടന്ന സമ്മേളനത്തിൽ റവ. മണ്ണാറപ്രായിൽ കോർ എപ്പിസ്കോപ്പ ഫൗണ്ടേഷന്റെ പ്രവർത്തനോദ്ഘാടനം നിർവ്വഹിക്കുകയായിരുന്നു അദ്ദേഹം. അനുസ്മരണ സമ്മേളനം പരിശുദ്ധ ബസേലിയോസ് മാർത്തോമാ മാത്യൂസ് തൃതീയൻ കാതോലിക്ക ബാവാ ഉദ്ഘാടനം ചെയ്തു. യൂഹാനോൻ മാർ പോളികാർപോസ് മെത്രാപ്പോലീത്ത അദ്ധ്യക്ഷത വഹിച്ചു. മലങ്കരസഭയുടെ വിശ്വസ്തനായ ദാസൻ എന്ന് വിളിക്കപ്പെടുവാൻ തന്റെ ജീവിതം മുഴുവൻ സഭക്കും സമൂഹത്തിനും വേണ്ടി ഹോമിച്ച ആചാര്യശ്രേഷ്ഠനായിരുന്നു മണ്ണാറപ്രായിലച്ചനെന്ന് പരി. കാതോലിക്കാ ബാവാ അഭിപ്രായപെട്ടു.

മണ്ണാറപ്രായിൽ അച്ചന്റെ ജീവിതം, ഓർമ്മ, അനുഭവം എന്നിവ ആസ്പദമാക്കി 101 വക്തികൾ രചിച്ച പുസ്തകം ഡോ. ശശി തരൂർ എം.പി കേരള ചീഫ് സെക്രട്ടറി ഡോ. വി. പി. ജോയ്ക്ക് നൽകി പ്രകാശനം ചെയ്തു.



അന്താരാഷ്ട്ര മാർത്തോമ്മൻ തീർത്ഥാടന കേന്ദ്രം, തിരുവിതാംകോട് അരപ്പള്ളിയിൽ വി. മാർത്തോമ്മാശ്ലീഹായുടെ ഓർമ്മപ്പെരുന്നാൾ സമാപിച്ചു. പെരുന്നാൾ ശുശ്രൂഷകൾക്ക് മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ വൈദിക ട്രസ്റ്റി റവ.ഫാ. ഡോ.എം.ഓ. ജോൺ മുഖ്യകാർമ്മികത്വം വഹിച്ചു. തീർത്ഥാടന കേന്ദ്രം മാനേജർ വെരി.റവ.ബർശ്ലീബി റമ്പാൻ, അസി. മാനേജർ ഫാ. അജിൻ കോശി ജോൺ എന്നിവർ സഹകാർമ്മികത്വം വഹിച്ചു.



നിരണം സെന്റ് മേരീസ് വലിയ പള്ളിയിൽ കബറടങ്ങിയിരിക്കുന്ന മലങ്കര മെത്രാപ്പോലീത്തന്മാരായ രണ്ടാം മാർത്തോമ്മാ, അഞ്ചാം മാർത്തോമ്മ എന്നിവരുടെ ഓർമ്മപ്പെരുന്നാൾ സമാപിച്ചു. ജോഷ്വാ മാർ നിക്കോദിമോസിന്റെ മുഖ്യകാർമ്മികത്വത്തിൽ വി. മൂന്നിന്മേൽ കുർബ്ബാനയും പ്രദക്ഷിണവും, നേർച്ചവിളമ്പും നടന്നു. അനുസ്മരണ സമ്മേളനം അഭി. ജോഷ്വാ മാർ നിക്കോദിമോസ് ഉദ്ഘാടനം ചെയ്തു. വികാരി ഫാ. തോമസ് മാത്യു അദ്ധ്യക്ഷത വഹിച്ചു. ഫാ. ബിബിൻ മാത്യൂ, സഖറിയ പനയ്ക്കാമറ്റം കോർ എപ്പിസ്ക്കോപ്പ, ഫാ. ജോർജ്ജ് പനയ്ക്കാമറ്റം, ഫാ. ഉമ്മൻ പോൾ, ഫാ. വർഗീസ് മാത്യു, ഫാ. ബിജു പി. തോമസ്, ഫാ. ജോബിൻ മാമ്മൻ ചെറിയാൻ, പാ. ജിജോ മത്തായി, ഫാ. ബിജി ഗീവർഗീസ്, ട്രസ്റ്റി പി. തോമസ് വർഗീസ്, സെക്രട്ടറി തോമസ് ഫിലിപ്പ് എന്നിവർ നേതൃത്വം നൽകി.

# കറുത്തകുപ്പായം മുതൽ കറുത്തകുപ്പായം വരെ

ഡോ. എം. കുര്യൻ തോമസ്

ഉന്നതമായ വിദ്യാഭ്യാസ യോഗ്യതകളോടെ നന്നേ ചെറുപ്രായത്തിൽ തിരുവിതാംകൂർ നീതിന്യായവകുപ്പിൽ ഉദ്യോഗസ്ഥനായ അദ്ദേഹത്തിന് ഹൈക്കോടതി ജഡ്ജിയോ ചുരുങ്ങിയത് ജില്ലാ ജഡ്ജി എങ്കിലും ആയോ പെൻഷൻ പറ്റാമായിരുന്നു. പക്ഷേ അദ്ദേഹം ആ കുറുത്തകുപ്പായം ഊരിവെച്ച് പൗരോഹിത്യത്തിന്റെ കറുത്തകുപ്പായം ധരിച്ചു കഷ്ടപ്പാടിന്റെയും ദാരിദ്ര്യത്തിന്റെയും സേവനപാതയിലേക്കിറങ്ങി. അതാണ് വേദശാസ്ത്ര പണ്ഡിതൻ, സുവിശേഷകൻ, ധ്യാനഗുരു, പ്രഭാഷകൻ, മാതൃകാദ്ധ്യാപകൻ എന്നീ നിലകളിൽ ഒരുകാലത്ത് മലങ്കരയിൽ തിളങ്ങിനിന്ന ഇലഞ്ഞിക്കൽ പെരുമാൾ ജേക്കബ് കത്തനാർ എന്ന ഇലഞ്ഞിക്കലച്ചൻ. അദ്ദേഹം കാലയവനികയ്ക്കുള്ളിൽ മറഞ്ഞിട്ട് 2022 ജൂൺ 3-ന് അറുപത് വർഷം തികഞ്ഞു.

നിരണം ഇലഞ്ഞിക്കൽ കൊച്ചുപാപ്പി എന്ന ഇ. ജെ. പെരുമാളിന്റെയും മേപ്രാൽ പൂതികോട്ട് കോലൻകണ്ടത്തിൽ കൊച്ചിട്ടി കുരുവിളയുടെ മകൾ മറിയാമ്മയുടെയും മൂത്തമകനായി ചാക്കോച്ചൻ എന്ന ഇ. പി. ജേക്കബ് 1907 ജൂൺ 11-ാം തീയതി ജനിച്ചു. തറവാട്ടുമുറ്റത്തുള്ള ഇലഞ്ഞിക്കൽ ചാപ്പലിൽ നന്നേ ചെറുപ്പത്തിലെ ശുശ്രൂഷകനായ ചാക്കോച്ചൻ വികാരി നടുവിലെ മുറിയിൽ എൻ. ജി. കുറിയാക്കോസ് കത്തനാരിൽനിന്നും വേദപുസ്തകം, സഭാവിശ്വാസം, ആരാധന സുറിയാനി ഭാഷ എന്നിവ അഭ്യസിച്ചു.

ചങ്ങനാശ്ശേരി എസ്. ബി. കോളേജിൽനിന്നും ഇന്റർമീഡിയേറ്റ്, തിരുവനന്തപുരം മഹാരാജാസ് കോളേജിൽനിന്നും ബി.എ, തിരുവനന്തപുരം ലോ കോളേജിൽ നിന്നും ബി.എൽ എന്നീ പരീക്ഷകൾ ഡിസ്റ്റിംഗ്ഷനോടെ പാസ്സായി. ഉടൻതന്നെ തിരുവിതാംകൂർ നീതിന്യായവകുപ്പിൽ ഉദ്യോഗസ്ഥനായി നിയമിതനായി. തിരുവിതാംകൂർ ഹൈക്കോടതിയിൽ അഭിഭാഷക ചക്രവർത്തിയും മലങ്കരസഭയുടെ അത്മായ പ്രമുഖനുമായിരുന്ന ഇലഞ്ഞിക്കൽ ഇ. ജെ. ജോൺ വക്കീൽ, പിതൃസഹോദരനും ഹൈക്കോടതിയിലെ തന്നെ പ്രമുഖ വക്കീലുമായിരുന്ന ഇ. ജെ. പീലിപ്പോസ് എന്നിവർക്ക് തിരുവിതാംകൂർ സർക്കാരിലും രാജകൊട്ടാരത്തിലും വലിയ സ്വാധീനമുള്ള ആ കാലത്ത് ഇ. പി. ജേക്കബിന് ഉയർന്ന പദവിയിലേക്കു പെട്ടെന്നു കയറിപ്പറ്റുന്നതിനു യാതൊരു പ്രയാസവുമില്ലായിരുന്നു. എന്നാൽ തിരുവനന്തപുരത്ത് ഉദ്യോഗത്തിൽ പ്രവേശിച്ച കാലത്തുതന്നെ 'ദൈവം തന്റെ വേലയ്ക്കായി എന്നെ വിളിക്കുന്നു' എന്ന ഒരു ഉൾവിളി ചാക്കോച്ചനുണ്ടായി. ചില സ്വജനങ്ങളുടെ ഇഷ്ടത്തിനു വിപരീതമായി, തന്റെ ഭാവി ദൈവസന്നിധിയിൽ നൽകിക്കൊണ്ട് ഉദ്യോഗം ഉപേക്ഷിച്ചു.

ഇ. പി. ജേക്കബ് കൽക്കട്ടായിലുള്ള സെറാമ്പൂർ വൈദിക കോളേജിൽ വേദപഠനത്തിനു ചേർന്നു. സെറാമ്പൂർ വൈദിക കോളേജിലെ ബി.എ; ബി.എൽ ബിരുദധാരിയായ ആദ്യ വിദ്യാർത്ഥിയായിരുന്ന ജേക്കബ്, എല്ലാ വർഷങ്ങളിലും എല്ലാ വിഷയങ്ങളിലും ഉന്നത വിജയംവരിച്ച് പ്രശസ്തമായ ജോർജ് ഹോവൽ പ്രൈസിന് അർഹനായി.

ജേക്കബിന്റെ പഠനകാലത്ത് 1934-ൽ ആയിരുന്നു സെറാമ്പൂർ കോളേജ് സ്ഥാപകനായിരുന്ന വില്യം കേറിയുടെ ചരമ ശതാബ്ദി. അതിനോടനുബന്ധിച്ച് സ്ഥാപകന്റെ ജീവിതത്തെയും ദർശനങ്ങളേയും ആസ്പദമാക്കി ഇ.പി. ജേക്കബ് 'INDIA'S CAREY' എന്ന ഒരു ഇംഗ്ലീഷ് നാടകം രചിച്ചു. ആഘോഷ പരിപാടികളുടെ ഭാഗമായി മറ്റു സഹപാഠികളുടെ സഹകരണത്തോടെ ഈ നാടകം 1934 ഡിസംബർ 7-നു ആദ്യമായി അവതരിപ്പിച്ചു. വില്യം കേറിയുടെ ഭാഗം അഭിനയിച്ചത് നാടകകൃത്തുതന്നെ ആയിരുന്നു. 1935 ജനുവരി 12-നു ഈ നാടകം കൽക്കട്ടായിൽ വലിയൊരു സദസ്സിനു മുമ്പിൽ വീണ്ടും അവതരിപ്പിച്ചു. 1935-ൽ 'ഇന്ത്യാസ് കേറി' ഇംഗ്ലണ്ടിൽ നിന്നും പ്രസിദ്ധീകരിച്ചു. ഒരു ഇന്ത്യൻ എഴുത്തുകാരന്റെ ഇംഗ്ലണ്ടിൽനിന്നും പ്രസിദ്ധീകരിച്ച രണ്ടാമത്തെ മൗലീക ഇംഗ്ലീഷ് നാടകമാണ് 'ഇന്ത്യാസ് കേറി'. ഇതോടെ ഇംഗ്ലണ്ടിൽ പ്രസാധകനെ ലഭിച്ച ആദ്യ മലയാളിയായുമായി ഇലഞ്ഞിക്കലച്ചൻ. പൈതൃകം-മലങ്കരസഭാ സാഹിതീ സരണി പദ്ധതിയിൽ ഉൾപ്പെടുത്തി 2020-ൽ എം.ഒ.സി. പബ്ലിക്കേഷൻസ് 'ഇന്ത്യാസ്' കേറി പുനഃപ്രസിദ്ധീകരിച്ചു.

ബി. ഡി. ബിരുദം നേടി മടങ്ങിയെത്തിയ ചാക്കോച്ചൻ ഒരു വർഷത്തോളം ബഥനി ആശ്രമത്തിൽ താമസിച്ചശേഷം സ്ലീബാദാസ സമൂഹത്തിൽ ചേർന്നു കുണ്ടറ, മാവേലിക്കര എന്നിവിടങ്ങളിൽ സുവിശേഷവേല ആരംഭിച്ചു. അതേ സമയംതന്നെ സുവിശേഷ പ്രസംഗകൻ, ധ്യാനഗുരു എന്നീ നിലകളിലും അദ്ദേഹം മലങ്കരയിലുടനീളം പ്രശസ്തനായി.

ഇലഞ്ഞിക്കൽ ചാപ്പലിൽവെച്ച് 1936 ഏപ്രിൽ 29-ന് മാർ ഗ്രീഗോറിയോസ് അബ്ദുൽ ജലീൽ ബാവായുടെ ഓർമ്മപ്പെരുനാൾ ദിവസം പ. ഗീവറുഗീസ് ദ്വിതീയൻ ബാവാ ജേക്കബിനെ ശെമ്മാശ്ശനാക്കി. ഇതിനെത്തുടർന്ന് പ.



## വേദധ്യാനം

ഫാ. ഈ. പി. ജേക്കബ് ഇലഞ്ഞിക്കൽ B.A., B.L., B.D

കാതോലിക്കാ ബാവാ ഇ. പി. ജേക്കബ് ശെമ്മാശ്ശനെ സ്ലീബാദാസ സമൂഹത്തിൽനിന്നും വിടർത്തി വൈദിക സിമ്മനാരിയിൽ അദ്ധ്യാപകനായി നിയമിച്ചു. ഉന്നതകുലജാതനും ഉന്നതവിദ്യാസമ്പന്നനുമായ ജേക്കബ് ശെമ്മാശ്ശൻ ഒരു മേല്പട്ടക്കാരനാകുമെന്ന സർവരുടേയും പ്രതീക്ഷ തെറ്റിച്ചുകൊണ്ട് അദ്ദേഹം 1937 സെപ്റ്റംബറിൽ വിവാഹിതനായി. മാന്നാർ വെങ്ങാഴിയിൽ അന്ത്രയോച്ചന്റേയും പ. ഗീവറുഗീസ് ദ്വതീയൻ കാതോലിക്കായുടെ സഹോദരി ആച്ചിയമ്മയുടെയും മകൾ കൊച്ചുമറിയാമ്മ ആയിരുന്നു വധു. 1938 ഏപ്രിൽ 10-നു ഇലഞ്ഞിക്കൽ പള്ളിയിൽവച്ചുപ. ഗീവറുഗീസ് ദ്വിതീയൻ കാതോലിക്കാ നിരണം പള്ളിയിലെ ഇടവക പട്ടക്കാരനായി ഇദ്ദേഹത്തിനു കത്തനാർ പട്ടം കൊടുത്തു.

ശെമ്മാശനായിരിക്കെ സ്വപിതാവിനുണ്ടായ അപ്രതീക്ഷിത ഋണബാദ്ധ്യതയും തുടർന്നുണ്ടായ രോഗപീഡയും അവയുണ്ടാക്കിയ സാമ്പത്തിക പ്രതിസന്ധികളും അദ്ദേഹത്ത വിഷമവൃത്തത്തിലാക്കിയെങ്കിലും തകർത്തില്ല. ഇക്കാലത്ത് മലങ്കര സഭയുടെ ഔദ്യോഗിക പ്രസിദ്ധീകരണമായി ആരംഭിച്ച 'ഓർത്തഡോക്സ് സഭാ മാസികയിൽ' ജേക്കബ് ശെമ്മാശൻ വേദധ്യാനം എന്ന പംക്തി ആരംഭിച്ചു. ആണ്ടടക്കം ഓരോ ഞായറാഴ്ചയിലേയും വി. ഏവൻഗേലിയോൻ ഭാഗത്തെ ആസ്പദമാക്കിയുള്ള ഈ ധ്യാന പഠനങ്ങൾ ഏറെ ജനശ്രദ്ധ പിടിച്ചടക്കി. മാസിക നിർത്തൽ ചെയ്യുന്നതുവരെ അഞ്ചുവർഷത്തിലധികം പ്രസിദ്ധീകരിച്ച - ഇന്നും പ്രസക്തമായ - 64 വേദ ധ്യാനങ്ങൾ 2016-ൽ എം.ഒ.സി. പബ്ലിക്കേഷൻസ് അതേ പേരിൽ ഒരു സമാഹാരമായി പ്രസിദ്ധീകരിച്ചിട്ടുണ്ട്. ഇലഞ്ഞിക്കലച്ചൻ പ്രബോധനപരമായി പ്രസിദ്ധീകരിച്ചിരുന്ന മറ്റു ലേഖനങ്ങളിൽ ചിലത് 2020-ൽ ഭവനകൂദാശയും കുമ്പസാരവും ഇതര ലേഖനങ്ങളും എന്ന പേരിൽ എം.ഒ.സി. പബ്ലിക്കേഷൻസ് പ്രസിദ്ധീകരിച്ചിട്ടുണ്ട്.

പട്ടക്കാരനെന്ന നിലയിൽ ഇടവകയിൽ നിന്നും ലഭിച്ച തുച്ഛമായ വരുമാനം തന്റെ കുടുംബത്തെ പട്ടിണിയുടെ വായിൽ നിന്നു രക്ഷിക്കുവാൻ മതിയാകാതെവന്ന സാഹചര്യത്തിൽ 1941 ജനുവരി 15-ാം തീയതി കുണ്ടറ എം.ജി.ഡി. ഹൈസ്കൂളിൽ അദ്ധ്യാപകനാ യി ചേർന്നു. 1942 -ൽ മദ്രാസ് മെസ്റ്റൻ ട്രെയിനിംഗ് കോളേജിൽ ചേർന്ന് എൽ.റ്റി ബിരുദം നേടി. പഠനകാലത്ത് അദ്ദേഹം മദ്രാസ് സെന്റ് തോമസ് ഇടവകയുടെ വികാരി സ്ഥാനം കൂടി വഹിച്ചു. വീണ്ടും കുണ്ടറയിൽ ജോലി തുടർന്നു. 1943-ൽ നിരണം സെന്റ് മേരീസ് മിഡിൽ സ്കൂൾ ഹെഡ്മാസ്റ്ററായി നിയമിക്കപ്പെട്ടു. 1946-ൽ വീണ്ടും അദ്ദേഹം കുണ്ടറ ഹൈസ്കൂൾ ഹെഡ്മാസ്റ്ററായി. നിരണം സെന്റ് മേരീസ് മിഡിൽസ്കൂൾ ഹൈസ്കൂളായി ഉയർത്തപ്പെട്ട 1947 മെയ് 19 മുതൽ തന്റെ മരണംവരെ ഹെഡ്മാസ്റ്ററായി പ്രസ്തുത സ്ഥാപനത്തിൽ സേവനം അനുഷ്ഠിച്ചു. ഹെഡ്മാസ്റ്റർ എന്ന പദവിയോടൊപ്പം സ്കൂളിന്റെ കറസ്പോൺഡന്റായും അച്ചൻ സേവനം അനുഷ്ടിച്ചു. മാതൃകാദ്ധ്യാപകൻ എന്ന നിലയിൽ പ്രശസ്തനായ ഇലഞ്ഞിക്കലച്ചൻ തന്റെ സേവനകാലത്ത് ദിവസവും ഒരിക്കലെങ്കിലും നിരണം വലിയപള്ളിയിൽപോയി സ്കൂളിനു വേണ്ടിയും അദ്ധ്യാപകർക്കും കുട്ടികൾക്കു വേണ്ടിയും പ്രാർത്ഥിക്കുമായിരുന്നു. ഉച്ച പട്ടിണിക്കാർക്ക് ഭക്ഷണപ്പൊതിയും പുവർ ഫണ്ടിലൂടെ സാമ്പത്തിക സഹായവും നൽകി ദരിദ്രരും സമർത്ഥരുമായ വിദ്യാർത്ഥികൾക്ക് കൈത്താങ്ങു നൽകുവാൻ ഇലഞ്ഞിക്കലച്ചൻ പ്രത്യേകം ശ്രദ്ധിച്ചിരുന്നു.

1940-കളുടെ പ്രാരംഭത്തിൽ മലങ്കര മാർത്തോമ്മാസഭയുടെ വേദശാസ്ത്ര ശില്പിയായ ശ്രീ. കെ.എൻ. ദാനിയേൽ വി. മൂറോൻ അഭിഷേകത്തെ മോശമായി ചിത്രീകരിച്ചുകൊണ്ടുള്ള ഒരു ലേഖനം പൗരദ്ധ്വനിയിൽ പ്രസിദ്ധീകരിച്ചു. ഇലഞ്ഞിക്കലച്ചൻ ഇതിനെ വേദപുസ്തക - വേദശാസ്ത്രസത്യങ്ങളുടെ അടിസ്ഥാനത്തിൽ ഖണ്ഡിച്ചുകൊണ്ട് ഓർത്തഡോക്സ് സഭാ മാസികയിൽ ഒരു ലേഖന പരമ്പര എഴുതി. കെ.എൻ. ദാനിയേൽ എങ്ങും തൊടാത്ത മറുപടികളുമായി എത്തി. കൂട്ടത്തിൽ മറ്റു ചില മാർത്തോമ്മാക്കാരും. ഇലഞ്ഞിക്കലച്ചൻ വിട്ടില്ല. വി. മൂറോൻ കൂദാശയെപ്പറ്റി വേദപുസ്തക-വേദശാസ്ത്രസത്യങ്ങളുടെ അടിസ്ഥാനത്തിൽ ഒരു ആധികാരിക അടിസ്ഥാന പാഠമാണ് ഇലഞ്ഞിക്കലച്ചന്റെ ഈ ലേഖനങ്ങൾ.

തന്റെ ഔദ്യോഗിക ജീവിതത്തിൽ നിന്നു വിരമിച്ചശേഷം വേദശാസ്ത്രം, ആരാധന തുടങ്ങിയ വിഷയങ്ങളുമായി ബന്ധപ്പെട്ട ലേഖനങ്ങളും പുസ്തകങ്ങളും എഴുതുവാനുള്ള ഒരുക്കം അദ്ദേഹം തുടങ്ങിയിരുന്നു. അതിനുവേണ്ട കുറിപ്പുകളും അദ്ദേഹം തയ്യാറാക്കുകയും ചെയ്തു. എന്നാൽ ആ ആഗ്രഹം സഫലമാക്കുവാൻ അദ്ദേഹത്തിനു സാധിച്ചില്ല. ഇലഞ്ഞിക്കലച്ചന്റെ വി. കുർബാന അവാച്യമായ ദിവ്യാനുഭൂതി പകരുന്നതായിരുന്നു. ഇതുവരെ മറ്റാരും വിവർത്തനം നടത്തിയിട്ടില്ലാത്ത വി. കുർബാന തക്സയിലെ മർക്കോസ് ഏവൻഗേലീസ്തായുടെ ക്രമം അദ്ദേഹം ഇതര ക്രമങ്ങളോടൊപ്പം മലയാളത്തിലേക്ക് വിവർത്തനം ചെയ്ത് ഉപയോഗിച്ചിരുന്നു.

ധ്യാനഗുരു, കുമ്പസാര പിതാവ് എന്ന നിലകളിൽ ശോഭിച്ചിരുന്ന അദ്ദേഹം ശെമ്മാശ്ശനായിരിക്കുമ്പോൾ മുതൽ മുടക്കംകൂടാതെ സിറിയൻ വിദ്യാർത്ഥി കോൺഫറൻസുകളിൽ (പിന്നീട് MGOCSM) സംബന്ധിച്ചിരുന്നു. പല വർഷങ്ങളിലും ധ്യാനയോഗങ്ങൾ നയിച്ചിരുന്നത് അദ്ദേഹമായിരുന്നു. കത്തോലിക്കാസഭയിലെ ഫാ. ബേഡ് ഗ്രിഫിത്തിന്റെ (സ്വാമി ദയാനന്ദ) നേതൃത്വത്തിൽ വാഗമൺ കുരിശുമല ആശ്രമം ആസ്ഥാനമായി നടത്തിയിരുന്നതും കേരളത്തിലെ എല്ലാ എപ്പിസ്ക്കോപ്പൽ സഭകളിലേയും വൈദിക പ്രമുഖരും വേദശാസ്ത്രപണ്ഡിതരും ഉൾപ്പെട്ടതുമായ ചർച്ച് യൂണിയൻ എന്ന എക്യൂമെനിക്കൽ ഫോറത്തിൽ ഇലഞ്ഞിക്കലച്ചൻ നിരവധിതവണ വേദശാസ്ത്ര-വേദപുസ്തക പ്രബന്ധങ്ങൾ അവതരിപ്പിക്കുകയും ചർച്ചകളിൽ സജീവമായി പങ്കെടുക്കുകയും ചെയ്തിട്ടുണ്ട്. 1951-ലും 1959-ലും മലങ്കര അസോസിയേഷൻ മാനേജിംഗ് കമ്മിറ്റി അംഗമായി ഇലഞ്ഞിക്കലച്ചൻ തെരഞ്ഞെടുക്കപ്പെട്ടു.

നിരണം വലിയപള്ളി കൂടാതെ, ഇലഞ്ഞിക്കൽ ചാപ്പൽ, തിരുമൂലപുരം, മദ്രാസ്, കോട്ടയം മാർ ഏലിയാ ചാപ്പൽ, കടപ്ര ബേത്ലഹേം എന്നീ പള്ളികളിലും ഇലഞ്ഞിക്കലച്ചൻ വികാരി സ്ഥാനം വഹിച്ചിട്ടുണ്ട്. തിരുവല്ലാ പാലിയേക്കര പള്ളി വികാരിയും റിസീവറായും സേവനം അനുഷ്ടിച്ചുകൊണ്ടിരിക്കെയാണ് 1962 ജൂൺ 3-ാം തീയതി 55-ാം വയസിൽ ഇലഞ്ഞിക്കലച്ചൻ കടന്നുപോയത്. പിറ്റേന്ന് നിരണം വലിയ പള്ളിയിൽ കബറടക്കി.

മലങ്കര ഓർത്തഡോക്സു സുറിയാനി സഭയിലെ ഒരു പ്രമുഖ വൈദികൻ, സുപ്രസിദ്ധ വാഗ്മി, സുവിശേഷ പ്രസംഗകൻ, ധ്യാനഗുരു, കുമ്പസാര പിതാവ്, ഹൈസ്കൂൾ ഹെഡ്മാസ്റ്റർ ആദിയായ വിവിധ നിലകളിൽ പ്രശോഭിച്ചിരുന്ന ഇലഞ്ഞിക്കലച്ചൻ എന്ന ഇലഞ്ഞിക്കൽ ഫാ. ഇ.പി. ജേക്കബ് ബി.എ; ബി.എൽ; ബി.ഡി; എൽ.റ്റി, സൗഭാഗ്യങ്ങളും ജീവിതസുരക്ഷയും പ്രദാനം ചെയ്യുന്ന ന്യായാധിപന്റെ കറുത്ത കുപ്പായം ഉപേക്ഷിച്ച് കഷ്ടതയും മുൾമുടിയും പ്രദാനം ചെയ്യുന്ന കത്തനാരുടെ കറുത്തകുപ്പായം സ്വീകരിച്ചതിൽ ഒരിക്കലും ഖേദിച്ചിരുന്നില്ല. വൈദീകവൃത്തിയുടെ പ്രാരംഭത്തിൽ നേരിട്ട ഗാർഹിക പ്രതിസന്ധികളോ തുഛമായ വരുമാനം കൊണ്ട് ഒൻപതു മക്കളടങ്ങുന്ന കുടുംബത്തെ പോറ്റേണ്ടിവന്ന പ്രാരാബ്ധമോ അദ്ദേഹത്തെ തളർത്തിയില്ല. ജീവിതാന്ത്യംവരെ താൻ സ്വയം ഏറ്റെടുത്ത നിയോഗങ്ങൾ ഏറ്റവും ഭംഗിയായും കാര്യക്ഷമമായും നിർവഹിച്ചു. ഇതിലൊക്കെ ഇലഞ്ഞിക്കലച്ചന് താങ്ങും തണലുമായി നിന്ന സഹധർമ്മിണി കൊച്ചുമറിയാമ്മയെ വിസ്മരിക്കാനാവില്ല. അച്ചന്റെ ആകസ്മിക നിര്യാണംമൂലം വരുമാന മാർഗ്ഗം നിലച്ച് സാമ്പത്തിക പ്രതിസന്ധിയിലെത്തിയിട്ടും തങ്ങളുടെ ഒൻപത് മക്കളേയും പഠിപ്പിച്ച് ഉന്നത നിലയിലെത്തിക്കാൻ ആ സാധ്വിക്ക് സാധിച്ചു. അല്പത്തിൽ തന്റെ വിശ്വസ്ഥനായിരുന്ന ഇലഞ്ഞിക്കലച്ചന് യജമാനൻ നൽകിയ പ്രതിഫലമാണത് എന്നത് നിസംശയമാണ്.

# 41-ാം ചരമദിനം, (09-06-2022)



# വി.കെ. ജോർജ്ജ് മുതലാളി

## വരിഞ്ഞവിള ബംഗ്ലാവ്, കൊല്ലം

**കൊല്ലം/മീയണ്ണൂർ: മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷന്റെ മുതിർന്ന അംഗവും,** വരിഞ്ഞവിള സെ.മേരീസ് സ്ക്കൂൾ സ്ഥാപക മാനേജരും, വരിഞ്ഞവിള സെ. ജോർജ് പള്ളി ട്രസ്റ്റിയുമായ വരിഞ്ഞവിള ബംഗ്ലാവിൽ വി.കെ. ജോർജ് മുതലാളി (94) വാർദ്ധക്യസഹജമായ അസുഖം മൂലം 2022 ഏപ്രിൽ മാസം 30-ാം തീയതി ശനിയാഴ്ച വൈകിട്ട് 7.35-ന് നിത്യത പൂകി. സഹധർമ്മിണി കോതമംഗലം ചീരകത്തോട്ടത്തിൽ പരേതനായ വന്ദ്യ ദിവ്യ ശ്രീ. യാക്കോബ് കോർ എപ്പിസ്കോപ്പായുടെ മകൾ പരേതയായ സാറാകുട്ടി ജോർജ്ജാണ്.

പിതാവിന്റെ വേർപാടിൽ സമാശ്വസിപ്പിച്ച **മലങ്കര ഓർത്തഡോക്സ് സഭയുടെ പരമാധ്യക്ഷൻ പരിശുദ്ധ ബസേലിയോസ് മാർത്തോമ്മ മാത്യൂസ് തൃതീയൻ കാതോലിക്ക ബാവാ**, മുൻ പ്രതിപക്ഷനേതാവ് ശ്രീ. രമേശ് ചെന്നിത്തല, പ്രതിപക്ഷനേതാവ് ശ്രീ. വി.ഡി. സതീശൻ, കെ.പി.സി.സി. പ്രസിഡന്റ് ശ്രീ. കെ. സുധാകരൻ, സി.പി.ഐ. നേതാവ് ശ്രീ. പന്ന്യൻ രവീന്ദ്രൻ, സഭാ സെക്രട്ടറി അഡ്വ. ബിജു ഉമ്മൻ, വൈദിക ട്രസ്റ്റി ഫാ. ഡോ. എം.ഒ. ജോൺ, മലങ്കരസഭ വൈദികസംഘം സെക്രട്ടറി, ഫാ. ഡോ. നൈനാൻ പി. ജോർജ്, മന്ത്രിമാരായ ശ്രീ. കെ.ൻ. ബാലഗോപാൽ, ശ്രീ. കെ. രാധാകൃഷ്ണൻ, മുൻ മന്ത്രി ജെ. മേഴ്സിക്കുട്ടിയമ്മ, ശ്രീ. എൻ. കെ. പ്രേമചന്ദ്രൻ എം.പി., ശ്രീ. കൊടിക്കുന്നിൽ സുരേഷ്, എം.എൽ.എ.മാരായ പി.സി. വിഷ്ണുനാഥ്, ജി.എസ്. ജയലാൽ, വർക്കല ശിവഗിരി മഠത്തിലെ ബ്രഹ്മശ്രീ. ഹംസ തീർത്ഥ സ്വാമികൾ, ബ്രഹ്മശ്രീ. വിരാജ് ആനന്ദ സ്വാമികൾ, ബ്രഹ്മ ശ്രീ. ശ്രീനാരായണ ദാസ് സ്വാമികൾ, ഗ്രാമപഞ്ചായത്ത് പ്രസിഡന്റുമാർ, ജനപ്രതിനിധികൾ, രാഷ്ട്രീയ സാമുദായിക നേതാക്കന്മാർ, സഭാ മാനേജിംഗ് കമ്മറ്റി അംഗങ്ങൾ, ഭദ്രാസന സെക്രട്ടറിമാർ, കോർ എപ്പിസ്ക്കോപ്പാമാർ, റമ്പാച്ചന്മാർ, വൈദികർ, സിസ്റ്റേഴ്സ്, ഇതര ക്രിസ്തീയ സഭകളിലെ ഇടവക വികാരിമാർ, സംസ്കാര ശുശ്രൂഷയ്ക്കു ദേവാലയത്തിൽ പ്രധാന കാർമ്മികത്വം വഹിച്ച **മലങ്കര സഭാ തലവൻ പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ**, കൊല്ലം ഭദ്രാസന മെത്രാപ്പോലീത്താ **അഭി. സഖറിയ മാർ അന്തോണിയോസ്**, ഭവനത്തിൽ ശുശ്രൂഷകൾക്ക് നേതൃത്വം കൊടുത്ത മലങ്കര ഓർത്തഡോക്സ് സഭ മെത്രാപ്പോലീത്തന്മാരായ അഭി. ഗീവർഗീസ് മാർ കൂറിലോസ് (ബോംബെ), അഭി. ഡോ. ഗബ്രിയേൽ മാർ ഗ്രിഗോറിയോസ് (തിരുവനന്തപുരം), **കേരളാ ചർച്ച് കൗൺസിൽ പ്രസിഡന്റ് അഭി. അലക്സിയോസ് മാർ യൗസേബിയോസ്** (മാവേലിക്കര) അഭി. ഡോ. യൂഹാനോൻ മാർ ദിയസ്ക്കോറോസ് (മദ്രാസ്), ഡോ. ഗീവർഗീസ് മാർ യൂലിയോസ് (അഹമ്മദാബാദ്), കൊല്ലം ബിഷപ്പ് അഭി. ഡോ. പോൾ ആന്റണി മുല്ലശ്ശേരി, പുനലൂർ ബിഷപ്പ് അഭി. ഡോ. സെൽവിസ്റ്റർ പൊന്നു മുത്തൻ, മാർത്തോമ്മാ സഭ അഭി. ജോസഫ് മാർ ബർണബാസ് സഫ്രഗൻ മെത്രാപ്പോലീത്താ, സി.എസ്.ഐ. കൊല്ലം ബിഷപ്പ് അഭി. ഡോ. ഉമ്മൻ ജോർജ്ജ് തിരുമേനി, മാർത്തോമ്മാ സഭ വികാരി ജനറാൾ വെരി. റവ. കെ.വൈ ജേക്കബ്, അനുശോചനം അറിയിച്ച മലങ്കര ഓർത്തഡോക്സ് സഭയിലെ എല്ലാ ഭദ്രാസന മെത്രാപ്പോലീത്തന്മാരും, ഇതര ക്രിസ്തീയ സഭകളിലെ പിതാക്കന്മാരായ മലങ്കര കത്തോലിക്കാ സഭയുടെ കർദ്ദിനാളും മേജർ ആർച്ച് ബിഷപ്പുമായ അഭി. ബസേലിയോസ് ക്ലീമ്മീസ് ബാവാ, അഭി. ജോഷ്വാ മാർ ഇഗ്നാത്തിയോസ്, മാർത്തോമ്മാ പരമാദ്ധ്യക്ഷൻ അഭി. തിയോഡോഷ്യസ് മാർത്തോമ്മാ മെത്രാപ്പോലീത്താ, സി.എസ്.ഐ. സഭയുടെ ദക്ഷിണേന്ത്യ മോഡറേറ്ററും തിരുവനന്തപുരം ബിഷപ്പുമായ അഭി. ധർമ്മരാജ് റസാലം തിരുമേനി, മലബാർ സ്വതന്ത്ര സുറിയാനി സഭാ പരമാദ്ധ്യക്ഷൻ അഭി. സിറിൾ മാർ ബസേലിയോസ് മെത്രാപ്പോലീത്താ (തൊഴിയൂർ), വർക്കല ശിവഗിരി മഠം ജനറൽ സെക്രട്ടറി ബ്രഹ്മശ്രീ. ഋതം ഭരാനന്ദ സ്വാമികൾ, മുൻ മുഖ്യമന്ത്രി ശ്രീ. ഉമ്മൻചാണ്ടി, പ. കാതോലിക്കാ ബാവായുടെ പ്രിൻസിപ്പൽ സെക്രട്ടറി ഫാ.ഡോ. ജോൺസ് ഏബ്രഹാം കോനാട്ട്, ശ്രീ. വെള്ളാപ്പള്ളി നടേശൻ, ഞങ്ങളുടെ പിതാവിനെ രോഗാവസ്ഥയിൽ ശുശ്രൂഷിച്ച ഡോക്ടേഴ്സ്, നേഴ്സസ്, ജീവനക്കാർ, മരണ വിവരം അറിഞ്ഞ ഉടൻ ആദിയോടന്തം എല്ലാ കാര്യങ്ങളിലും സഹകരിച്ച സ്ക്കൂൾ പ്രിൻസിപ്പൽമാർ, അദ്ധ്യാപകർ, അനദ്ധ്യാപകർ, റവന്യു, പോലീസ്, സർക്കാർ ഉദ്യോഗസ്ഥർ, ബന്ധുമിത്രാദികൾ, കുടുംബാംഗങ്ങൾ, സഭാ വിശ്വാസികൾ, ദേശനിവാസികൾ എന്നിവരോടുള്ള നന്ദി അറിയിക്കുന്നു.

41-ാം ചരമദിനമായ ജൂൺ 9-ാം തീയതി വ്യാഴാഴ്ച രാവിലെ 7.00 മണിക്ക് വരിഞ്ഞവിള സെ. ജോർജ് ഓർത്തഡോക്സ് സുറിയാനി പള്ളിയിൽ അഭിവന്ദ്യ പിതാക്കന്മാരുടെ കാർമ്മികത്വത്തിൽ വിശുദ്ധ കുർബ്ബാനയും അനുബന്ധ ചടങ്ങുകളും നടത്തപ്പെടും. എല്ലാവരുടെയും പ്രാർത്ഥന തുടർന്നും ഉണ്ടായിരിക്കണമേ.

എന്ന്, സ്നേഹപൂർവ്വം
കുടുംബാംഗങ്ങൾക്കുവേണ്ടി

**ഫാദർ കോശി ജോർജ്ജ് വരിഞ്ഞവിള**

Live Telecast on:
Ivanios Live Broadcast




**കുടുംബ വിശേഷം 22**

**ജിജി ജോൺസൺ**

# സാമ്പത്തിക സാക്ഷരത കുടുംബങ്ങളിൽ

വിലക്കയറ്റവും കാലാവസ്ഥ വ്യതിയാനം കൊണ്ടുള്ള പ്രകൃതി ക്ഷോഭവും മഹാമാരികളും ദൈനംദിന ജീവിതം ദുഷ്കരമാക്കുകയാണ്. ഇങ്ങനെ പല തരത്തിലുള്ള സാമ്പത്തിക പ്രതിസന്ധികളും കുടുംബങ്ങളെ വലയ്ക്കുന്നു.

'കൊച്ചി, പാലാരിവട്ടത്ത് ഒരു കുടുംബത്തിലെ മൂന്നു പേർ മരിച്ചനിലയിൽ. സാമ്പത്തിക ബാധ്യത മൂലം ജീവനൊടുക്കുന്നതായി ആത്മഹത്യ കുറിപ്പിൽ പറയുന്നു. കൊടുങ്ങല്ലൂരിലെ നാലു പേരുടെ ആത്മഹത്യ, വീട് ജപ്തി ഭീഷണിയിലായതു കൊണ്ടാണെന്ന് പറയുന്നു.' ഈ അടുത്ത നാളുകളിൽ വന്ന വാർത്തകളാണിതെല്ലാം. കൊച്ചിയിലെ center for socioeconomic and environmental studies നടത്തിയ പഠനത്തിൽ, കേരളത്തിലെ ഗ്രാമീണ മേഖലയിൽ 88% കുടുംബങ്ങളും ചെറുതും വലുതുമായ വായ്പകളുടെ പിടിയിലാണ്. കോവിഡുണ്ടാക്കിയ സാമ്പത്തിക പ്രതിസന്ധി തിരിച്ചടവ് ബുദ്ധിമുട്ടിലാക്കി. ആഡംബര ജീവിതത്തിനായി ധൂർത്തടിച്ച് വെട്ടിലായവരും കുറവല്ല. സാമ്പത്തിക സ്ഥിരത ആഗ്രഹിക്കാത്തവരായി ആരും തന്നെയില്ല. എന്നാൽ പത്തു തലമുറയ്ക്കുള്ള സ്വത്ത് സ്വരുകൂട്ടുക എന്നാണോ അതോ കഴിവതും കടം വാങ്ങാതെ ജീവിത ചെലവുകൾ പരിമിതപ്പെടുത്തുക എന്നതാണോ? പലപ്പോഴും ശരിയായ സാമ്പത്തിക സാക്ഷരതയില്ലായ്മയാണ് കടക്കെണിയിലേക്കും കൂട്ട ആത്മഹത്യയിലേക്കും നയിക്കപ്പെടുന്നത്. ശരിയായ സാമ്പത്തിക സാക്ഷരതയുണ്ടെങ്കിൽ പ്രതികൂല സമയങ്ങളിൽ സമ്പാദ്യം ശരിയായ രീതിയിൽ കൈകാര്യം ചെയ്യാനും കടക്കെണിയിൽ അകപ്പെടാതിരിക്കാനും സാധിക്കും.

വേദപുസ്തകം എന്താണ് പഠിപ്പിക്കുന്നതെന്ന് നോക്കാം. പ്രഥമ കുടുംബത്തിന് യഹോവയായ ദൈവം കൊടുക്കുന്ന നിർദ്ദേശം "അദ്ധ്വാനിക്കാനും തോട്ടം പരിപാലിക്കാനും അവരെ അവിടെ ആക്കി". (ഉല്പത്തി 2:15) ദൈവം ഉടമസ്ഥനായ ഈ പ്രപഞ്ചത്തെ പരിപാലിക്കുവാനുള്ള ദൗത്യമാണ് മനുഷ്യനെ ഏൽപ്പിച്ചിരിക്കുന്നത്. ആദ്യ കുടുംബമെന്ന നിലയിൽ ആദാമിനും ഹവ്വാക്കും കൊടുത്ത നിർദ്ദേശം അദ്ധ്വാനിച്ച് കുടുംബത്തെ പുലർത്തുകയും ലഭിച്ചിട്ടുള്ള താലന്തുകൾ ശരിയാംവണ്ണം കൈകാര്യം ചെയ്തു ദൈവത്തോട് കണക്ക് ബോധിപ്പിക്കുകയും ചെയ്യേണ്ടതാകുന്നു എന്നതാണ്. എന്നാൽ മനുഷ്യന്റെ ആർത്തി, ഏതുവിധേനയും സമ്പാദിച്ചു കൂട്ടാനും ധൂർത്തടിക്കാനും കൈയ്യടക്കി വക്കാനുമുള്ള ത്വര പലപ്പോഴും സാമ്പത്തിക അസമത്വത്തിലേക്കും കടക്കെണിയിലേക്കും നയിക്കുന്നു. ഇവിടെയാണ് സാമ്പത്തിക അച്ചടക്കം പരിശീലിക്കേണ്ടതിന്റെ ആവശ്യകത.

അടുക്കള മാനേജ് ചെയ്യുന്ന വീട്ടമ്മ മുതൽ ധനവകുപ്പ് കൈകാര്യം ചെയ്യുന്ന മന്ത്രിവരെ ശരിയായ ധനവിനിയോഗം അറിയേണ്ടത് സാമൂഹിക വ്യവസ്ഥിതിയുടെ സുഗമമായ നടത്തിപ്പിന് അനിവാര്യമാണ്. ജീവിക്കാൻ പണമാവശ്യമാണെങ്കിലും പണമുള്ളതുകൊണ്ട് മാത്രം ജീവിതം നന്നാവണമെന്നില്ല. കുടുംബത്തിന്റെ സാമ്പത്തികശാസ്ത്രം ഏറെ അടിസ്ഥാനപരവും പ്രധാനപ്പെട്ടതുമായ ഒരു മേഖലയാണ്. കാരണം കുടുംബത്തിലെ ധനസമ്പാദനവും പരിപാ ലനവും വിനിയോഗവും കൈമാറ്റവും വളരെ പ്രധാനപ്പെട്ടതും സമൂഹത്തെ സ്വാധീനിക്കുന്നതുമാണ്. കുടുംബത്തിന്റെ സാമ്പത്തിക അച്ചടക്കം ബുദ്ധിപൂർവ്വവും ആരോഗ്യപരവുമായ ധനവിനിയോഗത്തെ ആശ്രയിച്ചിരിക്കുന്നു.

പ്രശസ്ത സാമ്പത്തിക ശാസ്ത്രജ്ഞനായ ജോൺ മെയ്നർ കെയിനിന്റെ അഭിപ്രായത്തിൽ പണം ഒരു വിനിമയമാർഗമാണ്. ഒന്നാമതായി ജീവിതത്തിന്റെ ദൈനംദിനാവശ്യങ്ങൾക്കുള്ള പണം. അടുക്കള ചെലവ്, യാത്ര, മരുന്ന് തുടങ്ങിയവ. രണ്ടാമതായി പണം ഒരു കരുതൽ ശേഖരം എന്ന നിലയിലാണ്. അവിചാരിതമായി സംഭവിച്ചേക്കാവുന്ന ചെലവുകളുണ്ട്. അപകടം, രോഗം, ദുരന്തങ്ങൾ, വാഹന കേടുപാടുകൾ തുടങ്ങിയവക്ക് കരുതൽ ശേഖരം ഉപയോഗിക്കാവുന്നതാണ്. മൂന്നാമതായി ഭാവിയെ മുൻകൂട്ടി കണ്ട് ഇന്നേ നിക്ഷേപിക്കാവുന്നതാണ്. മക്കളുടെ വിദ്യാഭ്യാസം, വിവാഹം, ഗൃഹനിർമ്മാണം മുതലായവ ഇതിൽ പെടുന്നു.

ഇതെല്ലാം സാധിക്കണമെങ്കിൽ സാമ്പത്തിക അച്ചടക്കത്തിന്റെ ബാലപാഠങ്ങൾ കുടുംബത്തിൽ നിന്ന് തന്നെ ശീലിക്കേണ്ടതുണ്ട്. പലപ്പോഴും മാതാപിതാക്കൾ കുട്ടികളെ സാമ്പത്തിക ബുദ്ധിമുട്ട് അറിയിക്കാതെ വളർത്താനാണ് ശ്രമിക്കുന്നത്. പലരും പറയുന്നത് ഞാൻ കഷ്ടപ്പെട്ടതുപോലെ എന്റെ മക്കൾ കഷ്ടപെടാനിടവരരുത്. ഫലമോ, അവരുടെ ആവശ്യങ്ങൾ സാധിക്കാതെ വരുമ്പോൾ അവർ മാതാപിതാക്കൾക്ക് എതിരാകുന്നു. കുഞ്ഞുങ്ങൾ അവരുടെ സാമ്പത്തിക സ്ഥിതി അറിഞ്ഞുതന്നെ വളരണം. അദ്ധ്വാനിച്ചാണ് വരുമാനം ഉണ്ടാക്കുന്നതെന്നും ഓരോ പൈസയും സൂക്ഷ്മമായി ചിലവഴിക്കേണ്ടതെന്നും ചെറുപ്പത്തിലേ മനസിലാക്കണം. അതിനായി കുടുംബാംഗങ്ങൾ ഒരുമിച്ച് അദ്ധ്വാനിക്കണമെന്നും കൂട്ടുത്തരവാദിത്തത്തോടെയാണ് സമ്പാദ്യങ്ങൾ കൈകാര്യം ചെയ്യേണ്ടതെന്നും ഭാവിയിലേക്ക് കരുതി ജീവിക്കണമെന്നും, നിർദ്ധനരായ നമ്മുടെ ചുറ്റുമുള്ളവരെ സഹായിക്കണമെന്നുമൊക്കെയുള്ള പാഠങ്ങൾ ഭവനത്തിൽ നിന്നുതന്നെയാണ് ശീലിക്കേണ്ടത്. നമുക്ക് ലഭിച്ചിരിക്കുന്നത് എല്ലാം ദൈവത്തിന്റെ ദാനമാണെന്നും ദൈവതിരുമുമ്പാകെ കണക്ക് ബോധിപ്പിക്കേണ്ടതാണെന്നും കുഞ്ഞുങ്ങളെ മനസിലാക്കി കൊടുക്കണമെങ്കിൽ മാതാ പിതാക്കൾ ദൈവത്തോട് നന്ദി നിറഞ്ഞ ഹൃദയമുള്ളവരാകണം.

ഇതിന് കഴിയാതെ പോകുന്നത് പലപ്പോഴും മറ്റുള്ളവരെ നോക്കി ജീവിക്കാൻ തുടങ്ങുമ്പോഴാണ്. സാധാരണ ഒരു പറച്ചിലുണ്ട്, ഒരു ശരാശരി മലയാളി പണം ചെലവാക്കുന്നത് അയൽവാസിയെ നോക്കികൊണ്ടാണ്. ഒന്നുകിൽ ഒപ്പമെത്തുക അല്ലെങ്കിൽ അവരെ മറികടക്കുക. പലപ്പോഴും ചിന്തകൾ പോകുന്നത്, അവർക്കുള്ളത് എനിക്ക് വേണം. അല്ലെങ്കിൽ ആർക്കും ഇല്ലാത്തത് നേടി മറ്റുള്ളവരെ അസൂയപ്പെടുത്തണം. ഇത്തരത്തിലുള്ള പ്രകടനപരതയാണ് കാര്യങ്ങൾ കൈവിട്ട് പോകുന്നത്. മാർക്കറ്റുകൾ വില്പനക്കായി പല തന്ത്രങ്ങൾ ഉപയോഗിക്കുമ്പോഴും സ്വന്തം കുടുംബത്തിന്റെ വരുമാനവും ആവശ്യങ്ങളും കൃത്യമായി മനസ്സിലാക്കി അത്യാവശ്യം, ആവശ്യം, ആഡംബരം എന്ന് തരം തിരിച്ച് മിതത്വം പാലിച്ച് ചിലവഴിച്ചാൽ ഒരു പരിധി വരെ സാമ്പത്തിക പ്രതിസന്ധികൾ ഒഴിവാക്കാം. ഏറ്റവും പ്രധാനം ദൈവത്തിലുള്ള ആശ്രയമാണ്; തങ്ങളുടെ ആവശ്യങ്ങൾ അറിഞ്ഞ് നൽകുന്ന ദൈവം. മറ്റുള്ളവരുമായി താരതമ്യം ചെയ്യാതെ ലഭിച്ച നന്മകൾക്കായി സംതൃപ്തിയോടെ സ്തോത്രം ചെയ്ത് കൃതജ്ഞതയോടെ ജീവിക്കാൻ സാധിക്കണം.

ഓരോ കുടുംബവും അവർക്കാവശ്യമുള്ളത് മാത്രം തിരഞ്ഞെടുക്കാനുള്ള സാമ്പത്തിക സാക്ഷരതയിലേക്കാണ് വളരേണ്ടത്. കൃത്യമായി ആസൂത്രണം ചെയ്ത്, കുടുംബാംഗങ്ങൾ തമ്മിൽ ചർച്ച ചെയ്ത്, ചെലവുകൾ ഒരിക്കലും വരവിനേക്കാൾ കൂടി പോകാത്ത രീതിയിൽ ക്രമീകരിക്കാൻ കഴിയണം. ധൂർത്തും പൂഴ്ത്തിവയ്പ്പും ദൈവം പൊറുക്കാത്ത പാപങ്ങളാണ്. ലഭിച്ചിരിക്കുന്ന ആയുസ്സും നമ്മുടെ അദ്ധ്വാനവും സമ്പാദ്യങ്ങളും ദൈവത്തിന്റെ ദാനമാണെന്ന് മനസ്സിലാക്കി, സൂക്ഷ്മതയോടെ കൈകാര്യം ചെയ്യുന്നതിൽ വിശ്വസ്തരായിരിക്കാം.

# സെൻറ് ഗ്രിഗോറിയോസ് ഓർത്തഡോക്സ് സിറിയൻ ചർച്ച്

## ( SGOSC - സ്നേഹദീപം –2022)

**ധനസഹായ അപേക്ഷ ഫോറം** No......................

☐ചികിത്സാ സഹായം ☐വിദ്യാഭ്യാസ സഹായം ☐ജീവസന്ധാരണം ☐വിവാഹ ധനസഹായം ☐ഭവനനിർമ്മാണം

(അപേക്ഷിക്കുന്ന വിഭാഗം tick ചെയ്യുക)

പേര്.............................................
.....................................................
വയസ്സ്...........................................
തൊഴിൽ.......................................
മേൽവിലാസം...............................
.....................................................
.....................................................
.....................................................
പിൻകോഡ്..................................
ഫോൺനമ്പർ............................

വിദ്യാഭ്യാസയോഗ്യത....................
പ്രതിമാസ വരുമാനം....................
ഭൂസ്വത്ത് .......................................
ഇടവക.........................................
ഭദ്രാസനം.....................................

ബാങ്ക് അക്കൗണ്ട് വിവരങ്ങൾ
ബ്രാഞ്ച്.........................................
അക്കൗണ്ട് നമ്പർ............................
IFSC Code.................................
ആധാർ നമ്പർ. ...............................

ഇടവകയിലെ ആദ്ധ്യാത്മീക പ്രവർത്തനങ്ങളിൽ പങ്കെടുക്കുന്ന വിവരം...........................................
.....................................................
ഇതിനു മുൻപ് ഇവിടേക്ക് അപേക്ഷിച്ചിട്ടുണ്ടോ?......................
സഹായം ലഭിച്ചിട്ടുണ്ടോ?................
ഉണ്ടെങ്കിൽ വർഷം.....................
എന്താവശ്യത്തിനു..........................
എത്ര തുക ലഭിച്ചു.........................

കുടുംബാംഗങ്ങളുടെ/ ആശ്രിതരുടെ പൂർണ്ണവിവരം.

| പേര് | അപേക്ഷകനുമായുള്ള ബന്ധം | വയസ്സ് | തൊഴിൽ | പ്രതിമാസ വരുമാനം |
|---|---|---|---|---|
| | | | | |
| | | | | |
| | | | | |
| | | | | |

അപേക്ഷകന്റെ ഒപ്പ്......................................................... സ്ഥലം/തീയതി................................

**അപേക്ഷകരുടെ ശ്രദ്ധയ്ക്ക്**

- എല്ലാ അപേക്ഷയോടുമൊപ്പം ഇടവക വികാരിയുടെ ഒപ്പും, സീലും, പേരും, പൂർണ്ണമേൽവിലാസവും, പള്ളിയുടെ ലെറ്റർപാഡിൽ സീലും ഉണ്ടായിരിക്കണം. **ബാങ്ക് അക്കൗണ്ട് വിവരങ്ങൾ ഇല്ലാത്ത അപേക്ഷകൾ പരിഗണിക്കുന്നതല്ല.**
- ചികിത്സാ സഹായത്തിനു മൂന്നു മാസത്തിനുള്ളിൽ നൽകിയിട്ടുള്ള മെഡിക്കൽ സർട്ടിഫിക്കേറ്റ് ഉണ്ടായിരിക്കണം. മാരകരോഗങ്ങൾ ബാധിച്ച നിരാലംബരും സാധുക്കളുമായ രോഗികൾക്ക് പരിമിതമായ ധനസഹായം നൽകുന്നു. പരിഗണനാർഹമായ മറ്റു പരാധീനതകൾ ഉണ്ടെങ്കു അപേക്ഷയോടൊപ്പം എഴുതുക.
- വിധവകൾ, അംഗവൈകല്യം സംഭവിച്ചവർ, മാരക രോഗങ്ങൾ ബാധിച്ചവർ, ഇടവകയിലെ ആദ്ധ്യാത്മീയ സംഘടനകളിൽ പ്രവർത്തിക്കുന്നവർ എന്നിവർക്ക് പ്രത്യേക പരിഗണന നൽകുന്നതായിരിക്കും.
- വിദ്യാഭ്യാസ സഹായത്തിനു അവസാനവർഷ പരീക്ഷയുടെ മാർക്ക് ലിസ്റ്റും, ഇപ്പോഴത്തെ കോഴ്സ് സർട്ടിഫിക്കേറ്റും പഠനത്തിൽ സമർത്ഥനാണെന്നുള്ള വികാരിയുടെ ശുപാർശ കത്തും ഉണ്ടായിരിക്കണം.
- ജീവസന്ധാരണത്തിനും വികാരിയുടെ ശുപാർശ കത്തിൽ കമ്മറ്റിക്കാരുടെയും പേരും ഒപ്പും ഉണ്ടായിരിക്കണം.
- ഭവനം നിർമ്മിക്കുന്നതിനുള്ള ഭാഗികമായ ധനസഹായം ഇടവക മാനേജിംഗ് കമ്മറ്റിയുടെ പൂർണ്ണ ഉത്തവാദിത്വത്തിൽ നൽകുന്നു.
- ചികിത്സാ സഹായവും, വിവാഹ ധനസഹായവും ഒഴികെയുള്ള മറ്റു സഹായങ്ങൾ ഓർത്തഡോക്സ് സഭാ വിശ്വാസികൾക്കായി നിജപ്പെടുത്തിരിക്കുന്നു. കൂടുതൽ പരിഗണനാർഹമായവ മാത്രം തെരെഞ്ഞെടുത്ത് സഹായം എത്തിക്കുന്നതാണ്.
- നിർദ്ധനരായ പെൺകുട്ടികളുടെ വിവാഹം നടത്തി കൊടുക്കാനുള്ള അപേക്ഷ വികാരിയുടെയും, കമ്മറ്റിക്കാരുടെയും പേരും ഒപ്പും സഹിതമുള്ള ശുപാർശയോടു കൂടി അയയ്ക്കുക. കമ്മറ്റിയുടെ പൂർണ്ണ ഉത്തരവാദിത്വത്തിൽ വിവാഹം നടത്തി കൊള്ളാം എന്ന ഉറപ്പ് ശുപാർശ കത്തിൽ രേഖപ്പെടുത്തണം.
- മുകളിൽ ആവശ്യപ്പെട്ടിട്ടുള്ള വിവരങ്ങൾ പൂർണ്ണമായും സത്യസന്ധമായും നിർബന്ധമായും എഴുതി വേണ്ട രേഖകളും ശുപാർശയും സഹിതം സാധാരണ തപാലിൽ Office Coordinator, SGOSC, Basil Jubilee Center, Bethany Aramana, Thiruvalla, Kerala- 689 101 എന്ന വിലാസത്തിൽ മാത്രം അയയ്ക്കുക. അല്ലാതെ ലഭിക്കുന്ന അപേക്ഷകൾ പരിഗണിക്കുന്നതല്ല.




23

**ഡോ. വർഗീസ് പുന്നൂസ്**
**പണിക്കശ്ശേരിൽ**

ബിരുദ വിദ്യാർത്ഥിനിയായ മകൾ ഈയിടെയായി പഠനത്തിൽ ഒരു താൽപര്യവും കാണിക്കുന്നില്ല, എന്തോ ഭയം അവളെ പിടികൂടിയിട്ടുണ്ട്, തനിച്ചിരുന്ന് ചിരിക്കുകയും പിറുപിറുക്കുകയും ചെയ്യുന്നു, ആരൊക്കെയോ അവളെ ബ്ലാക്ക്മെയിൽ ചെയ്യാൻ ശ്രമിക്കുന്നു. അവൾക്കാവശ്യമായ കൗൺസലിംഗ് നൽകണം എന്ന ആവശ്യവുമായിട്ടാണ് മാതാപിതാക്കൾ എത്തിയത്. ഫേസ്ബുക്കിൽ അവൾ ഇട്ട ഒരു പോസ്റ്റിനെ തുടർന്ന് സഹപാഠികൾ അവൾക്കെതിരെ തിരിഞ്ഞിരിക്കുന്നു, അവൾ എവിടെ പോയാലും അവരുടെ നിരീക്ഷണത്തിലാണ്, അവളുടെ നീക്കങ്ങൾ അറിയാൻ വീടിനുള്ളിൽ പോലും ഒളിക്യാമറ വെച്ചിരിക്കുന്നു എന്നിങ്ങനെയാണ് ബ്ലാക്മെയിലിംഗിനെപ്പറ്റി അവൾ അമ്മയോട് പറഞ്ഞത്. "എന്താണ് കാര്യം എന്ന് ഇവർ തുറന്നു പറയുന്നില്ല. ഡോക്ടർക്ക് ഹിപ്നോട്ടിസം വഴി ഒരു പക്ഷേ കാര്യങ്ങൾ മനസ്സിലാക്കുവാൻ പറ്റുമായിരിക്കും"- അപ്പൻ അദ്ദേഹത്തിന്റെ ആശങ്ക വെളിപ്പെടുത്തി.

വിശദമായ മാനസിക പരിശോധനയിൽ നിന്ന് വ്യക്തമായത് അവൾക്ക് സൈക്കോസിസ് (psychosis) എന്ന രോഗത്തിന്റെ വകഭേദമായ സ്കിസോഫ്രീനിസം (schizophrenia) എന്ന തകരാർ ആണെന്നാണ്. ഈ തകരാർ എന്താണ് എന്ന് മാതാപിതാക്കളെ മനസ്സിലാക്കി കൊടുക്കുക എന്നതാണ് ചികിത്സകന്റെ മുമ്പിലുള്ള ഏറ്റവും വലിയ വെല്ലുവിളി.

ഗൗരവതരമായ മനോരോഗങ്ങളെപ്പറ്റി തികച്ചും തെറ്റായ ധാരണകളാണ് സമൂഹത്തിൽ ഇന്നും നിലവിലുള്ളത്. അങ്ങനെയുള്ള ചില മിഥ്യാധാരണകളെപ്പറ്റിയും, യാഥാർത്ഥ്യങ്ങളെപ്പറ്റിയും ചുരുക്കമായി പറയാം.

**ഒന്ന്; മാനസിക രോഗം അശുദ്ധാത്മ ബാധയോ, ശാപമോ ആണ്.** ഈ ധാരണയുടെ അടിസ്ഥാനത്തിൽ ബാധയൊഴിപ്പിക്കൽ, അശുദ്ധാത്മാവിനെ പുറത്താക്കൽ, ശാപത്തിന്റെ ബന്ധനം അഴിക്കൽ തുടങ്ങിയ തട്ടിപ്പുകളുടെ പിന്നാലെയാണ് പലരും.

**രണ്ട്: ജീവിത സാഹചര്യങ്ങളുടെ സമ്മർദ്ദം മൂലമോ (stress), അബോധ മനസ്സിലെ ദുരൂഹമായ ചില കാരണങ്ങൾ കൊണ്ടോ അടിച്ചമർത്തപ്പെട്ട ലൈംഗികത കൊണ്ടോ ആണ് മാനസിക രോഗങ്ങൾ ഉണ്ടാകുന്നത്. ഈ ധാരണകളുടെ അടിസ്ഥാനത്തിൽ** stress കുറയ്ക്കാൻ യോഗ, അബോധ മനസ്സിനെ രഹസ്യങ്ങളുടെ ചുരുളഴിക്കുവാൻ യോഗ, അബാധ മനസ്സിലെ രഹസ്യങ്ങളുടെ ചുരുളഴിക്കുവാൻ ഹിപ്നോട്ടിസം, ഇവയൊക്കെയാണ് പലരും ആദ്യം പരീക്ഷിക്കുക.

**മൂന്ന്: മനോരോഗങ്ങൾക്ക് മരുന്ന് കഴിക്കുന്നത് ഗുരുതരമായ പാർശ്വഫലങ്ങൾ ഉളവാക്കും.** ഒരിക്കൽ മരുന്നു കഴിച്ചു തുടങ്ങിയാൽ പിന്നെ നിർത്താൻ പറ്റില്ല-അതിനാൽ കഴിയുന്നതും മരുന്ന് കഴിക്കാതിരിക്കുക. ഈ ധാരണകളുടെ അടിസ്ഥാനത്തിൽ അഭ്യസ്ത വിദ്യരായ ആളുകൾ പോലും ഔഷധ ചികിത്സയോട് വിമുഖത കാണിക്കുന്നു.

**നാല്: മനോരോഗങ്ങൾ വലിയ നാണക്കേടും അവമതിപ്പും ഉണ്ടാകുന്നതാണ്,** ഇത്തരം പ്രശ്നങ്ങൾ ഉള്ളവർ വിവാഹം കഴിക്കാൻ പാടില്ല, അവർ എപ്പോൾ വേണമെങ്കിലും അക്രമകാരികൾ ആകും എന്നിങ്ങനെയുള്ള ധാരണകൾ.

**ഇനി യാഥാർത്ഥ്യങ്ങൾ പരിശോധിക്കാം**

**ഒന്ന്:** സ്കിസോഫ്രീനിയ, ബൈപോളാർ തകരാറുകൾ (Bipolar Disorder) എന്നിവയുടെ യഥാർത്ഥ കാരണം തലച്ചോറിന്റെ രാസഘടനയിലും തലച്ചോറിനുള്ളിലെ സിഗ്നൽ പ്രവാഹത്തിലും സംഭവിക്കുന്ന ചില വ്യതിയാനങ്ങളാണ്. ജനിതകമായ ചില ഘടകങ്ങൾ, മസ്തിഷ്കത്തിന്റെ രൂപപ്പെടലിൽ സംഭവിക്കുന്ന ചില അപഭ്രംശങ്ങൾ എന്നിവ മൂലമാണ് മേൽപറഞ്ഞ വ്യതിയാനങ്ങൾ സംഭവിക്കുന്നത്. കടുത്ത മാസിക സമ്മർദ്ദവും ലഹരി വസ്തുക്കളുടെ ഉപയോഗവും ചിലപ്പോൾ ഇത്തരം വ്യതിയാനങ്ങളുടെ ഗതിവേഗം കൂട്ടാം എന്നല്ലാതെ മാസിക സമ്മർദ്ദം മൂലം മാത്രം ഗൗരവമായ മാനസിക രോഗങ്ങൾ ഉണ്ടാകാറില്ല.

**രണ്ട്:** ഗൗരവമായ മാനസിക രോഗത്തിന്റെ ലക്ഷണങ്ങൾ ഒരു വ്യക്തി പ്രകടിപ്പിക്കുമ്പോൾ എത്രയും വേഗം ഒരു മാനസികാരോഗ്യ വിദഗ്ധനെക്കൊണ്ട് പരിശോധിപ്പിക്കുകയാണ് വേണ്ടത്. ഇത്തരം കേസുകളിൽ ഔഷധ ചികിത്സ പരമപ്രധാനമാണ്. തലച്ചോറിൽ സംഭവിച്ചിരിക്കുന്ന രാസവ്യതിയാനങ്ങളെ പരിഹരിക്കുക എന്ന ജോലിയാണ് മരുന്നുകൾ ചെയ്യുന്നത്. അവ അഡിക്ഷൻ ഉണ്ടാക്കില്ല. പലപ്പോഴും ദീർഘകാല ചികിത്സ വേണ്ടി വരും. പാർശ്വഫലങ്ങൾ ഉണ്ടാകാനുള്ള സാധ്യത ഉണ്ടെങ്കിലും അവയ്ക്ക് പരിഹാരം ഉള്ളവ മാത്രമാണ്. ഔഷധ ചികിത്സ കൊണ്ട് രോഗ ശമനം ലഭിക്കുന്ന മുറയ്ക്ക് ഓരോ വ്യക്തിക്കും അനുയോജ്യമായ പുനരധിവാസ ചികിത്സയും ചെയ്യേണ്ടത് ആവശ്യമാണ്. ഗൗരവമായ മനോരോഗികൾ ഉള്ള ബഹുഭൂരിപക്ഷം വ്യക്തികൾക്കും ശരിയായ ചികിത്സ ലഭിച്ചാൽ ഏറെക്കുറെ സാധാരണ ജീവിതം നയിക്കാവുന്നതകാണ്.

ഗൗരവമായ മാനസിക രോഗികൾ ഏകദേശം 5 ശതമാനം ആളുകൾക്ക് ഉണ്ട്. ഇവരെ അവജ്ഞയോടെ കാണുന്ന ശൈലി മാറണം. ഹൃദയത്തിനോ, കിഡ്നിക്കോ, കരളിനോ വരുന്ന തകരാറുകൾ  ഉള്ള വ്യക്തികളെ സഹായിക്കുവാൻ എല്ലാവരും മുമ്പോട്ട് വരും. പക്ഷേ മസ്തിഷ്കത്തെ ബാധിക്കുന്ന തകരാറുകളെ അവജ്ഞയോടെ കാണുകയും, അവരെ പുച്ഛിക്കുകയും പരിഹസിക്കുകയും ഒഴിവാക്കുകയും ചെയ്യുന്ന വൈരുദ്ധ്യം ഇന്ന് നിലവിലുണ്ട്.

ഗൗരവതരമായ മാനസിക രോഗങ്ങൾ ഉള്ള വ്യക്തികളിലേക്കും അവരുടെ കുടുംബങ്ങളിലേക്കും നമ്മുടെ കൈത്താങ്ങലുകളും പിന്തുണയും എത്തണം-സഹതാപത്തോടെയല്ല, കരുതലോടെയും കരുണയോടെയും ബഹുമാനത്തോടെയും.

"ഈ ചെറിയവരിൽ ഒരുവന് നിങ്ങൾ ചെയ്യുന്നത് എനിക്കായി നിങ്ങൾ ചെയ്യുന്നു" എന്ന കർതൃ വചനം ആകണം ഇക്കാര്യത്തിൽ നമ്മുടെ മാർഗ്ഗ രേഖ.

*തുടരും...*

ഓർമ്മ

പ. പത്രോസ് പൗലോസ് ശ്ലീഹന്മാരുടെ ഓർമ്മ, (ജൂൺ 29)

പന്ത്രണ്ട് ശ്ലീഹന്മാരുടെ ഓർമ്മ (ജൂൺ 30)

വിശുദ്ധ തോമാ ശ്ലീഹായുടെ ഓർമ്മ (ജൂലൈ 3)

ഏഴാം മാർത്തോമ്മായുടെ 213-ാം ഓർമ്മ (ജൂലൈ 5), കോലഞ്ചേരി പള്ളി

സഖറിയ മാർ ദീവന്നാസിയോസ് മെത്രാപ്പോലീത്തായുടെ 25-ാം ഓർമ്മ (ജൂലൈ 7), പത്തനാപുരം മൗണ്ട് തൗബോർ ദയറാ

യൂഹാനോൻ മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായുടെ 248-ാം ഓർമ്മ (ജൂലൈ 10), മുളന്തുരുത്തി പള്ളി

## IST DEATH ANNIVERSARY
23-05-2022

# FR. K.C. SAMUEL

1935-2021

"ആചാര്യേശാ മശിഹാ
കൂദാശകളർപ്പിച്ചോരീ
ആചാര്യനേകുക
പുണ്യം നാഥാ സ്തോത്രം"

INSERTED BY:-

**MOUNT SEENAI ASHRAM**
**SOORANADU**

## 10TH DEATH ANNIVERSARY
(26-06-2022)

IN LOVING MEMORY OF

# P.T. THOMAS

**(RTD. EXECUTIVE ENGINEER & FOUNDER**

MEMBER OF ST. GREGORIOS
ORTHODOX CHURCH, SHILLONG

**POONTHURUTHIL BETHEL**
**KIDANGANNUR-MEZHUVELI**

**BY SORROWING FAMILY**

## Second Death Anniversary, 23-06-2022

**വന്ദ്യ സ്ലീബ കെ. എബ്രഹാം റമ്പാൻ**
(പത്തനാപുരം മൗണ്ട് താബോർ ദയറാ അംഗം)

"ആചാര്യേശാ മശിഹാ
കൂദാശകളർപ്പിച്ചോരീ
ആചാര്യനേകുക
പുണ്യം നാഥാ സ്തോത്രം"

*Inserted by*

K.A. Varghese & Family
Kollakunnel Thodathil
Anicad, Mallappally

## എട്ടാം ചരമവാർഷികം, 28-05-2022

**അന്നമ്മ തോമസ്**
(കുഞ്ഞൂഞ്ഞമ്മ)

**നെല്ലിക്കാപ്പള്ളിൽ,**
ആനിക്കാട് പി.ഒ., മല്ലപ്പള്ളി

*Inserted by*

**ജോബിൻ ഈപ്പൻ തോമസ്**

*മക്കൾ:*
ജോളി തോമസ്
ജോസി തോമസ്
ജോജി തോമസ്
ജോബിൻ ഈപ്പൻ തോമസ്
(മലങ്കരസഭ മാസിക)

# ആരാധനയും വിശ്വാസവും

ഫാ. ജോൺ ചാക്കോ , നിരണം

ആദിമ ക്രിസ്തീയ സഭയുടെ വിശ്വാസവും ആരാധനാ രീതികളും പഠിക്കുന്നതിനുള്ള പ്രവേശന കവാടമാണ് വെളിപാട് പുസ്തകം. ഓർത്തഡോക്സ് സഭ പിൻതുടരുന്ന സത്യവിശ്വാസത്തെയും ആരാധനാ രീതികളെയും ദൃഢീകരിക്കുന്ന അനേകം വേദഭാഗങ്ങളും ദർശനങ്ങളും വെളിപാട് പുസ്തകത്തിൽ നമുക്ക് കാണാം.

## I. ഓർത്തഡോക്സ് ആരാധന

ക്രിസ്തീയ ആരാധനയുടെ മനോഹരമായ ചിത്രം വെളിപാട് പുസ്തകത്തിൽ നമുക്ക് കാണുവാൻ സാധിക്കും. സ്വർഗ്ഗത്തിൽ നടക്കുന്ന ആരാധനയുടെ അനേകം ദൃശ്യങ്ങൾ ഈ പുസ്തകത്തിൽ വിവിധ ദർശനങ്ങളിലായി നാം കാണുന്നു. സ്വർഗ്ഗത്തിലെ ആരാധനയുടെ മാതൃകയിൽ ആയിരിക്കണം ഭൂമിയിലെ ആരാധനയും ക്രമീകരിക്കേണ്ടത്.

### 1. എല്ലാ ആരാധനയും ത്രീയേക ദൈവത്തിന്

സ്വർഗ്ഗീയ ആരാധനയുടെ വ്യക്തമായ ചിത്രം വെളിപ്പാട് 4,5,7,8,15,19 അധ്യായങ്ങളിൽ നമുക്ക് കാണാം. എല്ലാ ആരാധനയും ഇവിടെ സമർപ്പിക്കുന്നത് പിതാവും പുത്രനും പരിശുദ്ധാത്മാവുമായ ത്രീയേക ദൈവത്തിനാണ്. മറ്റാരും, സ്വർഗ്ഗത്തിലെ പ്രബരായ ദൂതന്മാർ പോലും ആരാധനയ്ക്ക് യോഗ്യരല്ല (വെളി. 19:10) സ്വർഗ്ഗീയ ആരാധനയിൽ പഴയ-പുതിയ നിയമ സഭകളുടെ പ്രതീകമായ 4 ജീവികളും (കെരൂബുകൾ) ദൂതന്മാരും വിശുദ്ധന്മാരും പങ്കു ചേരുന്നു. (വെളി. 4,5 അധ്യയങ്ങൾ). ഓർത്തഡോക് സ് വിശ്വാസത്തിൽ നാം വിശുദ്ധന്മാരെ ആരാധിക്കുന്നില്ല. പിന്നെയോ, വിശുദ്ധന്മാരോടുള്ള ആത്മീയ സംസസർഗ്ഗം അനുഭവിച്ചുകൊണ്ട് അഥവാ വിശുദ്ധരോട് ചേർന്ന് നിന്ന് ത്രീയേക ദൈവത്തെ ആരാധിക്കുന്നു. സ്വർഗ്ഗീയ ആരാധനയുടെ കേന്ദ്രം സിംഹാസനത്തിൽ ഇരിക്കുന്ന പിതാവും, അറുക്കപ്പെട്ട കുഞ്ഞാടായ പുത്രനാം യേശുവും, പൂർണ്ണ ആത്മാവായ പരിശുദ്ധാത്മാവുമാണ്.



### 2. വി. കുർബ്ബാനയുടെ പ്രാധാന്യം

ദൈവസന്നിധിയിൽ സിംഹാസനത്തിന്റെയും നാലു ജീവികളുടെയും നടുവിലും മൂപ്പന്മാരുടെ മധ്യത്തിലും ഒരു കുഞ്ഞാട് അറുക്കപ്പെട്ടതുപോലെ നിൽക്കുന്നത് യോഹന്നാൻ ശ്ലീഹാ (അധ്യായം 5).

സ്വർഗ്ഗീയ ആരാധനയുടെ സവിശേഷത അറുക്കപ്പെട്ട കുഞ്ഞാടായ ക്രിസ്തു അഥവാ വിശുദ്ധ കുർബ്ബാനയാണ്. മനുഷ്യചരിത്രത്തിൽ കാൽവറിയിൽ നടന്ന ക്രിസ്തുവിന്റ പരമയാഗം നിത്യതയിലും യോഹന്നാൽ സ്വർഗ്ഗത്തിൽ കാണുന്നു. മാത്രമല്ല, ക്രിസ്തുവിന്റെ യാഗത്തെക്കുറിച്ച് "ലോക സ്ഥാപനം മുതൽ അറുക്കപ്പെട്ട കുഞ്ഞാട്" (13:8) എന്ന വിശേഷണവും ഈ പുസ്തകത്തിൽ കാണുന്നു. കാൽവറിയിൽ നടന്ന ക്രിസ്തുവിന്റെ ബലി ലോകസ്ഥാപനം മുമ്പേ സ്വർഗ്ഗത്തിൽ ഉണ്ടായിരുന്നു. അത് കാൽവറി മലയിൽ നമുക്കു വേണ്ടി മനുഷ്യ ചരിത്രത്തിൽ വെളിപ്പെട്ടു എന്നു മാത്രം. അതിനാൽ വിശുദ്ധ കുർബ്ബാന ഒരു മഹാ രഹസ്യമാണ്. ക്രിസ്തുവിന്റെ പരമയാഗത്തിന്റെ ആവർത്തനമോ (Repetition) തുടർച്ചയോ (continuation) അല്ല വിശുദ്ധ കുർബ്ബാന. പിന്നെയോ കാൽവറിയിൽ നടന്ന അതേ ബലിയിൽ, അഥവാ സെഹിയോൻ മാളികയിൽ കർത്താവ് തന്റെ ശിഷ്യന്മാർക്ക് നൽകിയ അതേ കുർബ്ബാനയിൽ നാം പങ്കു ചേരുകയാണ് ചെയ്യുന്നത്. ക്രിസ്തുവിന്റെ ബലി സ്വർഗ്ഗത്തിൽ ഉള്ളതിനാൽ അത് നമ്മുടെ ആരാധനയിലും നിത്യതയോളം ഉണ്ടായിരിക്കും.

### 3. ആരാധനയിൽ സ്വർഗ്ഗവും ഭൂമിയും ഒന്നായി തീരുന്നു.

സ്വർഗ്ഗവും ഭൂമിയും ഒന്നായിത്തീരുന്ന സുന്ദരമായ പരിസമാപ്തിയിലേക്കാണ് വെളിപാട് പുസ്തകം നമ്മെ കൊണ്ടു ചെന്നെത്തിക്കുന്നത്. മനുഷ്യരോടുകൂടെ ദൈവം കൂടാരമടിച്ചു താമസിക്കുന്ന പുതിയ ആകാശത്തെയും പുതിയ ഭൂമിയെയും അധ്യായം 21-ൽ നാം കാണുന്നു. യെറുശലേം എന്ന വിശുദ്ധ നഗരം (സ്വർഗ്ഗീയ യെറുശലേം) സ്വർഗ്ഗത്തിൽ നിന്ന്, ദൈവതേജസ്സുള്ളതായി ഭൂമിയിലേക്ക് ഇറങ്ങി വരുന്നത് യോഹന്നാൻ ശ്ലീഹാ ദർശനത്തിൽ കാണുന്നു. (21:10). ഇനിയും സംഭവിക്കുവാൻ പോകുന്ന ഈ യാഥാർത്ഥ്യത്തെ നാം വർത്തമാനകാലത്തിൽ അനുഭവിച്ചറിയുന്നത് ആരാധനയിലൂടെയാണ്.

വെളിപാട് ദർശനങ്ങൾ ലഭിക്കുമ്പോൾ ശാരീരികമായി പത്മോസ് ദ്വീപിൽ ആയിരിക്കുന്ന യോഹന്നാൻ അപ്പോസ്തോലനെ കർത്താവ് സ്വർഗ്ഗീയ ആരാധനയിലേക്ക് ക്ഷണിക്കുന്നു. "ഇവിടെ കയറി വരിക" എന്ന വാചകമാണ് കർത്താവ് ഉപയോഗിക്കുന്നത് (4:1). ഭൂമിയുടെ തലത്തിൽ നിന്നും, വിചാരങ്ങളിൽ നിന്നും നമ്മുടെ മനസ്സിനെ സ്വർഗ്ഗത്തിന്റെ തലത്തിലേക്ക് നാം ഉയർത്തുമ്പോഴാണ് യഥാർത്ഥ ആരാധനയുടെ അനുഭവം നമുക്ക് ഉണ്ടാവുന്നത് അധ്യായം 4-ൽ ഭൂമിയിൽ നിൽക്കുന്ന യോഹന്നാൻ ശ്ലീഹാ സ്വർഗ്ഗീയ ആരാധനയുടെ മനോഹരമായ അനുഭവത്തിൽ പങ്കു ചേരുന്നു. ഇതു തന്നെയാണ് ഓർത്തഡോക്സ് ആരാധന. ദൈവത്തെ ആരാധിക്കുന്ന മാലാഖമാരോടും വിശുദ്ധന്മാരോടും, വാങ്ങിപ്പോയവരോടും ചേർന്ന് ജീവനോടിരിക്കുന്ന നാം കർത്താവിനെ ആരാധിക്കുന്നു.

### 4. ആരാധനയുടെ പ്രത്യേകതകൾ

സ്വർഗ്ഗീയ ആരാധനയുടെ വലിയ പ്രത്യേകത മനോഹരമായ പാട്ടുകളാണ് സംഗീത ഉപകരണങ്ങൾക്ക് സ്വർഗീയ ആരാധനയിൽ പ്രാധാന്യമുണ്ടെങ്കിലും (വെളി. 15:2) അതുകേട്ട് ആരും ആസ്വദിച്ചു നിൽക്കുന്നില്ല. എല്ലാവരും നിറഞ്ഞ സന്തോഷത്തോടെ ദൈവത്തെ പാടി സ്തുതിക്കുന്നു. അവരുടെ സ്തുതി പെരുവെള്ളത്തിന്റെ ഇരച്ചിൽ പോലെയും ഇടിമുഴക്കം പോലെയുമായിരുന്നു. (19:6). ഓർത്തഡോക്സ് ആരാധനയുടെ ഏറ്റവും വലിയ പ്രത്യേകതയും ശ്രുതി മധുരവും വിവിധ രാഗങ്ങളിലുമുള്ള പാട്ടുകളാണ്.

സ്വർഗ്ഗീയ ആരാധനയുടെ മറ്റൊരു പ്രത്യേകത സ്തുതിപ്പ് ആണ്. ദൈവത്തിന് ആരാധനയിൽ ഏറ്റവും അധികം സ്തുതി അർപ്പിക്കുന്നത് ഓർത്തഡോക്സ് വിശ്വാസികൾ തന്നെയാണ്. മറ്റുള്ള പലരും ചെയ്യുന്നതുപോലെ നാം സ്തുതി എന്ന് വെറുതെ

എപ്പോഴും പറഞ്ഞുകൊണ്ടിരിക്കുന്നില്ല എന്ന് മാത്രം. ദൈവനാമവും സ്തുതിയും സ്വർഗ്ഗത്തിൽ ആരും വെറുതെ പറയുന്നില്ല. പിന്നെയോ സ്തുതിക്കുവാനുള്ള ചില കാരണങ്ങൾ പറഞ്ഞിട്ട് ദൈവത്തെ സ്തുതിക്കുന്നു. വെളിപാട് 19:1-6 വാക്യങ്ങൾ പുതിയനിയമത്തിൽ ഹല്ലേലൂയ്യാ എന്ന വാക്ക് ഉപയോഗിക്കുന്ന ഒരേയൊരു ഭാഗമാണ്. പ്രസംഗത്തിനും പ്രാർത്ഥനയ്ക്കും ഇടയ്ക്ക് അനാവശ്യമായി ഹല്ലേലൂയ്യാ പറയരുത്. സ്തുതിക്കുവാൻ പറയുന്നതിൽ തെറ്റില്ല. ദൈവനാമം ബഹുമാനമില്ലാതെ തോന്നിയതുപോലെ ഉപയോഗിക്കരുത്. നമ്മുടെ ആരാധനയിലുള്ള "ശുബഹോലാബോ ലാബറോ വൽ റൂഹോ കാദീശോ" (പിതാവിനും പുത്രനും പരിശുദ്ധ റൂഹായ്ക്കും സ്തുതി) എന്നത് ഏറ്റവും മനോഹരമായ സ്തുതിയാണ്. ഓരോ പാട്ടിലും ദൈവത്തെ സ്തുതിക്കുവാനുള്ള ചില കാരണങ്ങൾ വർണ്ണിച്ചുകൊണ്ട് ആരാധനാ സമൂഹം ദൈവത്തിന് സ്തുതി കരേറ്റുന്നു. ആമേൻ (അപ്രകാരം തന്നെ) എന്ന ആരാധനാ പദത്തിന്റെ പ്രാധാന്യവും വെളിപാട് പുസ്തകത്തിൽ കാണുന്നു (5:14; 19:4).

സ്വർഗ്ഗീയ ആരാധനയുടെ മറ്റൊരു പ്രത്യേകത കവിണ്ണു വീണു കുമ്പിട്ടു ദൈവത്തെ നമസ്ക്കരിക്കുന്നതാണ് (4:10; 5:14; 7:11,12: 19:4). നമ്മുടെ ആരാധനയിലും കുമ്പിട്ടു നമസ്ക്കരിക്കുന്നതിന് വലിയ പ്രാധാന്യം ആണല്ലോ ഉള്ളത്. ദൈവം നമുക്ക് ദാനമായി നൽകിയ വീണ്ടെടുപ്പിനെയും രക്ഷയെയും ഓർത്ത് ആഴമായ നന്ദിയോടും സ്തോത്രത്തോടും കൂടെ ദൈവത്തെ നമസ്ക്കരിക്കണം. വീണു കുമ്പിട്ടു നമസ്ക്കരിക്കുന്നത് ശരീരാത്മ ദേഹികളുടെ (Body, Soul, Spirit)സമ്പൂർണ്ണ സമർപ്പണത്തിന്റെയും വിനയത്തിന്റെയും പ്രത്യേകമായ അടയാളമാണ്. ഇതാണ് റോമർ 12:1,2 വാക്യങ്ങളിൽ പറയുന്ന ബുദ്ധിയുള്ള ആരാധന (True worship) അഥവാ സത്യ ആരാധന.

**5. ആരാധനയിലെ വേഷവിധാനങ്ങളും പ്രതീകങ്ങളും**

ആരാധനയിൽ അലങ്കാര വസ്ത്രങ്ങൾ ഉപയോഗിക്കുന്നതിനെ പലരും ചോദ്യം ചെയ്യാറുണ്ട്. സ്വർഗ്ഗീയ ആരാധനയിൽ മനോഹരമായ വേഷവിധാനങ്ങളും അലങ്കാരങ്ങളും പ്രതീകാത്മകമായ പല വസ്തുതകളും ഉപയോഗിക്കുന്നതായി വെളിപ്പാട് പുസ്തകത്തിലെ ദർശനങ്ങളിലൂടെ മനസ്സിലാക്കുവാൻ സാധിക്കും. മനോഹരമായ വേഷവിധാനങ്ങളും അലങ്കാരങ്ങളും ആരാധനയിൽ ഉപയോഗിക്കുന്നത് ദൈവത്തോടുള്ള ആദരവിന്റെ ഭാഗമാണ്. കാരണം ദൈവം രാജാധി രാജാവും കർത്താധി കർത്താവുമാണ്.

ആരാധനയിൽ വെള്ളയുടുപ്പും കിരീടവും ധരിക്കുന്ന മൂപ്പന്മാരെയും (4:4,5) ശണവസ്ത്രവും (linen) പൊൻകച്ചയും ധരിച്ച ദൂതന്മാരെയും (15:6) വെള്ള നിലയങ്കി ധരിച്ച വിശുദ്ധന്മാരെയും (7:9) വെളിപ്പാട് പുസ്തകത്തിൽ കാണുന്ന അതോടൊപ്പം കുരുത്തോല കയ്യിൽ പിടിച്ച് ആരാധിക്കുന്ന വിശുദ്ധന്മാരെയും വെളിപാട് പുസ്തകത്തിൽ നാം കാണുന്നു. (7:9). പ്രകൃതിയുടെ സൗന്ദര്യമായ കുരുത്തോലകളും പൂക്കളും വെള്ളവും ആരാധനയിൽ ഉപയോഗിക്കുമ്പോൾ വലിയ സ്തുതിയും ബഹുമാനവും സ്രഷ്ടാവായ ദൈവത്തിന് നാം കൊടുക്കുന്നു.

**6. ധൂപ കലശത്തിന്റെ പ്രാധാന്യം**

സ്വർഗ്ഗീയ ആരാധനയുടെ ഒരു വലിയ പ്രത്യേകതയായി വെളിപ്പാട് പുസ്തകത്തിൽ പറയുന്നത് ധൂപകലശത്തിന്റെ (ധൂപക്കുറ്റി, ഉപയോഗമാണ്. (വെളി. 5:8, 8:3,4). ധൂപകലശത്തിൽ നിന്നും ഉയരുന്ന സുഗന്ധ ധൂപത്തിന് വിശുദ്ധൻമാരുടെ പ്രാർത്ഥന എന്ന പ്രതീകാത്മകമായ അർത്ഥമാണ് നൽകുന്നത്. നമ്മുടെ ആരാധനകളിൽ ധൂപം വീശുമ്പോൾ സഭയുടെ (ജീവനോടിരിക്കുന്നവരും വാങ്ങിപ്പോയവരുമായ) സകല വിശ്വാസികളുടെയും പ്രാർത്ഥന സുഗന്ധ ധൂപമായി സ്വർഗ്ഗത്തിലേക്ക് ഉയരുന്നു.

## II. ഓർത്തഡോക്സ് വിശ്വാസം

ആദിമ സഭ പിന്തുടർന്ന് പോന്നതും പിതാക്കന്മാർ കാത്തു പരിരക്ഷിച്ച് നമുക്ക് ഏല്പിച്ചു തനതുമായ സത്യവിശ്വാസത്തിന്റെ ശരിയായ ധാരണയാണ് ഓർത്തഡോക്സ് വിശ്വാസം. ഈ വിശ്വാസത്തിന്റെ ശരിയായ സൂചനകൾ വെളിപാട് പുസ്തകത്തിൽ നമുക്ക് കാണുവാൻ കഴിയും.

**1. ദൈവാലയത്തിന്റെ പ്രാധാന്യം**

സ്വർഗ്ഗത്തിൽ സാക്ഷ്യ കൂടാരവും (15:5-8) ദൈവാലയവും (7:15. 11:19) ഉണ്ടെന്ന് വെളിപാട് പുസ്തകം സാക്ഷിക്കുന്നു ഭൂമിയിൽ ദൈവത്തിന് സമാഗമന കൂടാരം പണിയുവാനായി ദൈവം മോശയ്ക്ക് പർവ്വതത്തിൽ വെച്ച് ഒരു മാതൃക കാണിച്ചു കൊടുത്തു. (പുറ. 25:40; എബ്രാ. 8:5). ദൈവം മോശയ്ക്ക് കാണിച്ചു കൊടുത്ത മാതൃക സ്വർഗ്ഗത്തിലെ ദേവാലയമായ സാക്ഷ്യ കൂടാരം തന്നെയായിരുന്നു. ഇതിന് സത്യ കൂടാരം എന്ന പേർ എബ്രാ. 8:2-ൽ നൽകുന്നു. സത്യകൂടാരത്തിന്റെ ശുശ്രൂഷകനായ മഹാപുരോഹിതൻ യേശുക്രിസ്തു തന്നെയെന്ന് എബ്രായ ലേഖനത്തിൽ പറയുന്നു എന്നാൽ യുഗങ്ങളുടെ അന്ത്യത്തിൽ സ്വർഗ്ഗീയ യെറുശലേം ഭൂമിയിൽ ഇറങ്ങി വരുമ്പോൾ അതിൽ മന്ദിരം (ദൈവാലയം) ഉണ്ടാവുകയില്ലയെന്ന് വെളിപാട് പുസ്തകം പറയുന്നു കാരണം "കുഞ്ഞാട് (യേശു ക്രിസ്തു) അതിന്റെ മന്ദിരം ആയിരിക്കും (21:22). എങ്കിലും ആ നാളുകൾ ആഗതമാകുന്നതു വരെ സ്വർഗ്ഗീയ മന്ദിരത്തിന്റെ പ്രതിരൂപമായി ഭൂമിയിൽ ദൈവാലയങ്ങളും ആരാധനയും ഉണ്ടായിരിക്കും.

**2. രക്തസാക്ഷികൾക്കും വിശുദ്ധന്മാർക്കുമുള്ള പ്രാധാന്യം**

രക്തസാക്ഷികൾക്കും വിശുദ്ധന്മാർക്കും സ്വർഗ്ഗത്തിൽ പ്രത്യേക പദവി ലഭിക്കുന്നതായി വെളിപാട് പുസ്തകം സാക്ഷിക്കുന്നു. മരണത്തിനപ്പുറത്ത് അവരുടെ ആത്മാക്കൾ യാഗപീഠത്തിൽ കീഴിലേക്ക് നേരിട്ട് പ്രവേശിക്കുന്നു (6:9-11). അവരുടെ പ്രാർത്ഥനയ്ക്ക് ദൈവസന്നിധിയിൽ വലിയ അംഗീകാരം ലഭിക്കുന്നു. വെളി. 7:9-ൽ ഇതുപോലെയുള്ള സംഘം വെള്ള നിലയങ്കി ധരിച്ച് കയ്യിൽ കുരുത്തോലയുമായി ദൈവത്തെ ആരാധിക്കുന്നു.

**3. മരണാനന്തര ജീവിതം**

മരണത്തിനപ്പുറത്ത് ദൈവത്തിന്റെ വിശുദ്ധന്മാർ ഒരിക്കലും മൗനമായിരിക്കുന്നില്ല എന്ന് വെളിപാട് പുസ്തകം പ്രഖ്യാപിക്കുന്നു. മരണത്തിനപ്പുറത്ത് അവരുടെ ആത്മാക്കൾ സംസാരിക്കുകയും പ്രാർത്ഥിക്കുകയും ദൈവത്തെ സ്തുതിക്കുകയും ചെയ്യുന്നു (വെളി. 6:9-11, 7:9; 15:2-4).

# വെളിപാട് പുസ്തക വെളിച്ചത്തിൽ



തലശ്ശേരി അതിരൂപതാ കേന്ദ്രത്തിൽ പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവായ്ക്ക് സ്നേഹോഷ്മളമായ സ്വീകരണം നൽകി. ആർച്ച് ബിഷപ് ജോസഫ് പാംപ്ലാനി പരിശുദ്ധ കാതോലിക്കാ ബാവായെ പൂക്കൾ നൽകി സ്വീകരിച്ചു.



ഹാസ്യവേദിയുടെ 2022 ലെ SNG നർമകഥ ജൂറിപുരസ്കാരം, പ്രശസ്ത കവിയും സിനിമ ഗാനരചയിതാവുമായ ശ്രീ. O. S. ഉണ്ണികൃഷ്ണനിൽ നിന്നും തിരുവൻവണ്ടൂരിൽ നടന്ന ചടങ്ങിൽ, അഡ്വ. വർഗീസ് പി. തോമസ് (പൊന്നച്ചൻ വക്കീൽ) സ്വീകരിച്ചു.

## ആർദ്ര ഭാരവാഹികൾ



അഭി. ഏബ്രഹാം മാർ സെറാഫിം



അഡ്വ. ഡോ. ഐസക്ക് പാമ്പാടി



ജോൺസൺ കീപ്പള്ളിൽ

2022-23 വർഷത്തെ ആർദ്ര ചാരിറ്റബിൾ സൊസൈറ്റിയുടെ ഭാരവാഹികളായി അഭി. ഏബ്രഹാം മാർ സെറാഫിം മെത്രാപ്പോലീത്ത (പ്രസിഡന്റ്), അഡ്വ. ഡോ. ഐസക്ക് പാമ്പാടി (ജനറൽ സെക്രട്ടറി) ജോൺസൺ കീപ്പള്ളിൽ (ട്രഷറർ) എന്നിവരെ തെരഞ്ഞെടുത്തു.

കമ്മറ്റി അംഗങ്ങളായി റോയി തോമസ്, ഒ.സി. ചാക്കോ, ഐ.സി. തമ്പാൻ, സി.കെ. ജേക്കബ്, കോശി വൈദ്യൻ, ജോസഫ് അലക്സാണ്ടർ, നൈസി സണ്ണി എന്നിവർ തെരഞ്ഞെടുക്കപ്പെട്ടു.

## പ. കാതോലിക്കാ ബാവാ അനുശോചിച്ചു

യുഎഇ പ്രസിഡന്റും അബുദാബി ഭരണാധികാരിയുമായ ഷെയ്ക്ക് ഖലീഫാ ബിൻ സായിദ് അൽ നഹ്യാന്റെ വിയോഗത്തിൽ പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ അനുശോചിച്ചു. മലങ്കര സഭയുമായി ഉറ്റബന്ധം പുലർത്തിയിരുന്ന രാഷ്ട്ര തലവൻ ആയിരുന്നു അദ്ദേഹമെന്നും പ. ബാവാ പറഞ്ഞു.






**പാമ്പാടി :** സന്ന്യാസിമാർ സമൂഹത്തിന് പ്രകാശം നൽകുന്നവരാകണമെന്ന് അഭി.ഡോ.യൂഹാനോൻ മാർ ദിയസ്കോറോസ് മെത്രാപ്പോലിത്ത പറഞ്ഞു. അഖില മലങ്കര സന്ന്യാസ സമൂഹം 24-ാമത് വാർഷിക കോൺഫറൻസ് പാമ്പാടി ദയറായിൽ ഉദ്ഘാടനം ചെയ്ത് സംസാരിക്കുകയായിരുന്നു അദ്ദേഹം. സന്ന്യാസ സമൂഹം പ്രസിഡന്റ് അഭി.ഡോ.യാക്കോബ് മാർ ഐറേനിയോസ് മെത്രാപ്പോലീത്ത അദ്ധ്യക്ഷത വഹിച്ചു. ഫാ.മത്തായി, ഫാ. സ്കറിയ, ഫാ.എം.സി. കുര്യാക്കോസ്, ഫാ. മാത്യു കെ. ജോൺ, സിസ്റ്റർ എലിസബത്ത്, സിസ്റ്റർ ഹെലൻ എന്നിവർ പ്രസംഗിച്ചു.



പുസ്തകശാല

### ദിയാതെസറോൺ




സുവിശേഷങ്ങളിലെ ഓരോ സംഭവവും 4 സുവിശേഷകരും വിവരിച്ചിട്ടുള്ളത് ഏകോപിപ്പിച്ച് ചോദ്യോത്തര മാതൃകയിൽ തയ്യാറാക്കിയിരിക്കുന്ന ഒരു റഫറൻസ് ഗൈഡ്.
തോമസ് ജോൺ, H.M, St. Marys S.S, Prakkanam.Thumpamon. 9447074742
Page:316, Rs. 200 (postage free)



ചെന്നൈ സത്യഭാമ യൂണിവേഴ്സിറ്റിയിൽ നിന്ന് ഇലക്ട്രോണിക്സ് എഞ്ചിനീയറിംഗിൽ (Control System) ഡോക്ട്രേറ്റ് നേടിയ ഡോ. തോമസ് ജോർജ് (വൈസ് പ്രിൻസിപ്പൽ, മൗണ്ട് സീയോൻ കോളജ് ഓഫ് എഞ്ചിനീയറിംഗ്, കടമ്മനിട്ട). അടൂർ കണ്ണംകോട് സെന്റ് തോമസ് ഓർത്തഡോക്സ് കത്തീഡ്രൽ ഇടവകാംഗം. ഭാര്യ: ഡോ. സ്മിതി സാറാ പടിയറ (അസിസ്റ്റന്റ് പ്രൊഫസർ, കാതോലിക്കേറ്റ് കോളജ്, പത്തനംതിട്ട). മക്കൾ: ജെറി, ജോഷി.



കോഴിക്കോട് എൻ.ഐ.ടി. നിന്നും ഇലക്ട്രിക്കൽ എൻജിനീയറിംഗിൽ പി.എച്ച്.ഡി. നേടിയ ബാംഗ്ലൂർ എ.ബി.ബി. റിസേർച്ച് വിംഗ് ജോലി നോക്കുന്ന സുജോ പി. ജോർജ്. വാകത്താനം യരുശലേം സെ. മേരീസ് ഓർത്തഡോക്സ് ഇടവകാംഗമായ പാലമൂട്ടിൽ സി.വി. ജോർജിന്റെയും സൂസമ്മ ജോർജിന്റെയും മകൻ. ഭാര്യ കുട്ടിക്കാനം എം.ബി.സി. എൻജിനീയറിംഗ് കോളേജ് അസിസ്റ്റന്റ് പ്രൊഫസർ കാവും ഭാഗം കടവിൽ ഒറ്റത്തെങ്കിൽ അനു മേരി മാത്യു.



ബാംഗ്ലൂർ ഇൻഡ്യൻ ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് സയൻസിൽ നിന്നും ശാസ്ത്ര വിഷയത്തിൽ പി.എച്ച്.ഡി. ബിരുദം കരസ്ഥമാക്കിയ നീതു സാറാ അലക്സ്. ബാംഗ്ലൂർ ഇന്ദിരാനഗർ സെന്റ് ജോർജ് ഓർത്തഡോക്സ് ഇടവകകയിൽ കുറിഞ്ഞി പാലാൽ അകമ്പള്ളിൽ അലക്സ് ജോസഫിന്റെയും ലിസാ അലക്സിന്റെയും മകളും, ബാംഗ്ലൂർ സെ. ജോർജ് ഇടവകാംഗവകയിൽ കരിംതോട്ടുവാ മണലുവിളയിൽ റോഷൻ ജോർജിന്റെ പത്നിയാണ്.



കൊമേഴ്സിൽ പി.എച്ച്.ഡി (എം.ജി.സർവ്വകലാശാല) നേടിയ അഞ്ജു എലിസബത്ത് ചെറിയാൻ. ചെന്നീർക്കര അമ്പലക്കടവ് ഇടപ്പള്ളിമണ്ണിൽ ബിജോയി. ഐ. ചെറിയാന്റെയും മേഴ്സി ബിജോയിയുടെയും മകളും പത്തനംതിട്ട നന്നുവക്കാട് ഇളയനാട്ട് ജോജി ജെയിംസിന്റെ ഭാര്യയുമാണ്. പത്തനംതിട്ട, നന്നുവക്കാട് സെ. ഗ്രീഗോറിയോസ് ഓർത്തഡോക്സ് വലിയ പള്ളി ഇടവകാംഗവുമാണ്.



ദേശീയ മാസ്റ്റേഴ്സ് ഗെയിംസ് അത്‌ലറ്റിക് ചാംപ്യൻഷിപ്പിൽ (35 വയസ്സിനു മുകളിൽ) ഷോട്ട്പുട്ടിൽ ഒന്നാം സ്ഥാനം നേടിയ കിഴക്കൻ മുത്തൂർ പേങ്ങാട്ട് പ്രശോഭ് മാത്യു. സഹധർമ്മിണി: രഞ്ചു ലൂക്കോസ്.



ചെന്നൈ ഡോ.എംജിആർ മെഡിക്കൽ സർവ്വകലാശാലയിൽ നിന്നും ബയോ മെഡിക്കൽ സയൻസിൽ പിഎച്ച്ഡി നേടിയ ഡോ. അന്നാ വർഗീസ്. കൂരോപ്പട സെന്റ് ജോൺസ് ഇടവകാംഗം പാലയ്ക്കൽ ജോസഫ് കുര്യന്റെ ഭാര്യ.



പ്രധാനമന്ത്രി റിസർച്ച് ഫെല്ലോഷിപ്പിന് തെരഞ്ഞെടുക്കപ്പെട്ട (India's Highest Paid Fellowship, 55 lakhs) ജിസ്‌വിൻ സാം (IISER, Tirupati Phd Student). മീനടം സെ. തോമസ് ഓർത്തഡോക്സ് വലിയ പള്ളി ഇടവകാംഗം നെടുംപോയ്കയിൽ സാം വർഗീസിന്റെയും, എം.ഡി. സെമിനാരി ഹയർ സെക്കൻഡറി സ്കൂൾ അധ്യാപിക ശ്രീമതി ജോളി കുരുവിളയുടെയും മകൻ. കോഴിക്കോട് NIT യിൽ നിന്നും എൻജിനീയറിങ് ഫിസിക്സിൽ B. Tech Dw IISER നിന്ന് MS ഉം കരസ്ഥമാക്കി.



ഹയർ സെക്കന്ററി വിഭാഗം 2021 ലെ മികച്ച അദ്ധ്യാപകനുള്ള കേരള സംസ്ഥാന അദ്ധ്യാപക അവാർഡ് ജേതാവ് സജി പട്ടരുമഠം, തുമ്പമൺ എം.ജി.ഹയർ സെക്കന്ററി സ്കൂൾ അദ്ധ്യാപകനും ചെങ്ങന്നൂർ ഭദ്രാസന മീഡിയാ കോർഡിനേറ്ററും, ഇടവങ്കാട് ഡിസ്ട്രിക്ട്സൺഡേ സ്കൂൾ ഇൻസ്പെക്ടറും, ബുധനൂർ സെന്റ് ഏലിയാസ് ഓർത്തഡോക്സ് പള്ളി ഇടവകാംഗവുമാണ്.




ബാംഗ്ലൂരിലെ എജ്യുക്കേഷൻ ടുഡേയുടെ 2021 വർഷത്തെ 'വിദ്യാഭ്യാസ ഐക്കൺ' ആയി തെരഞ്ഞെടുത്ത ഡോ. സാറാ ജോർജ്ജ് മുത്തൂറ്റിനെ ആദരിച്ചു. ന്യൂഡൽഹിയിൽ നടന്ന ഇന്ത്യ ഇന്റർനാഷണൽ കോൺക്ലേവ് എജ്യുക്കേഷൻ ഡി എമിനൻസ് 2022 ൽ' ലൈഫ് ടൈം അച്ചീവ്മെന്റ് അവാർഡ്' നൽകിയും ആദരിച്ചു. മുൻ അൽമായ ട്രസ്റ്റി യശ്ശശരീരനായ ശ്രീ. എം.ജി. ജോർജ്ജ് മുത്തൂറ്റിന്റെ സഹധർമിണിയാണ്.



ബാംഗ്ലൂർ വിജയ നഗർ സെന്റ് സ്റ്റീഫൻസ് ഇടവകാംഗമായ ദീപ്തി മാത്യു വരച്ച പ. കാതോലിക്കാ ബാവായുടെ ഛായാചിത്രം പ. പിതാവിന് സമ്മാനിച്ചപ്പോൾ.

# പാവന സ്മരണ

## ഭാഗ്യസ്മരണാർഹനായ ഔഗേൻ മാർ ദിവന്നാസിയോസ് മെത്രാപ്പോലീത്ത



കർത്താവിൻ സന്തോഷത്തിൽ
വാനിൽ പന്തിയിരിക്കുമവൻ
ആബൂൻ മാർ ദിവന്നാസിയോസ്
നേടട്ടെ നിത്യ സ്മരണം

Inserted By:
Tiju Punnoose
Dubai



2–ാം ചരമ വാർഷികം
07–06–2022



**അക്കാമ്മ ചാണ്ടപിള്ള**
കറുകയിൽ, എടത്വ

ഒരിക്കലും മറക്കാത്ത
ഓർമ്മകളുമായി
K.I. Chandapillai
& family

# പാവനസ്മരണയ്ക്ക്



ആച്ചിയമ്മ
Died on 22-06-1961



വർഗീസ് മാത്യു & മറിയാമ്മ മാത്യു
Died on 27.06.1994 Died on 24.06.1989







മാത്യു തോമസ് & പെണ്ണമ്മ തോമസ്
Died on 15.06.1993 Died on 12.06.2000

സന്തപ്തരായ കുടുംബാംഗങ്ങൾ




**MANKOOTTATHIL GEEVARGHESE MEMORIAL CHARITABLE TRUST**

പരിശുദ്ധ പിതാവിന്റെ
പ്രാർത്ഥനാ മദ്ധ്യസ്ഥതയിൽ
അഭയപ്പെട്ടുകൊണ്ട്



**റോണി വർഗ്ഗീസ് ഏബ്രഹാം കരിപ്പുഴ**

(സഭാ മാനേജിംഗ് കമ്മറ്റി അംഗം)

THE MALANKARA SABHA,
CATHOLICATE ARAMANA,
KOTTAYAM-686 004

RNI No. 3076/57,
Registered No. KL/KTM/39/2021-23
License No. KL/CR/KTM/WPP-32/2021-23
Licensed to Post Without Pre-Payment

Published on
10 June/2022



PRINTED & PUBLISHED BY FR.SHALU LUKOSE FOR AND ON BEHALF OF ORTHODOX SATHYA VISWASA PARIPALANA SAMITHY, CATHOLICATE ARAMANA, DEVALOKAM.P.O.,VIA MUTTAMBALAM, KOTTAYAM,KERALA-686004 AND PRINTED AT STERLING PRINT HOUSE (P) LTD., DOOR. NO.49/1849, PONEKKARA, CHERANALOOR ROAD, AIMS PONEKKARA. POST, COCHIN, KERALA-682041 AND PUBLISHED AT CATHOLICATE ARAMANA, DEVALOKAM P.O., VIA MUTTAMBALAM, KOTTAYAM, KERALA-686004.

EDITOR: FR. ZACHARIAH NINAN ALIAS FR.LIJESH C.RAJ.

 